ക്രൈസ്തവ
# കാഹളം
ഒക്ടോബർ
നവംബർ
2016



## വിശുദ്ധ നാമകരണ നടപടികൾ ആദ്യഘട്ടം പൂർത്തിയായി





കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, സത്യസന്ധമായ വാക്കിലും ദൈവത്തിന്റെ ശക്തിയിലും വലത്തുകൈയിലും ഇടത്തുകൈയിലുമുള്ള കൃപാനിറവിന്റെ ആയുധത്തിലും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ഉള്ളടക്കം

**ഒക്ടോബർ-നവംബർ 2016**






**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4






# 97180 പേജുകൾ

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധ നാമകരണ നടപടികൾ ആരംഭിച്ചിട്ട് 18 വർഷങ്ങൾ പൂർത്തിയാകുന്നു. കഴിഞ്ഞ 18 വർഷങ്ങൾക്കുള്ളിൽ നാമകരണ നടപടികളുടെ പ്രാദേശിക തലത്തിൽ നടക്കേണ്ട അതിന്റെ ആദ്യ ഘട്ടമാണ് പൂർത്തിയായത്. പുണ്യ പിതാവിന്റെ ജീവിതം, പിതാവിനെ നേരിട്ട് കണ്ടിട്ടുള്ളവരുടെയും, അടുത്തിടപെട്ടിട്ടുള്ളവരുടെയും അഭിമുഖങ്ങൾ, അഭിപ്രായങ്ങൾ, പിതാവിന്റെ രചനകൾ, കത്തിടപാടുകൾ തുടങ്ങി ആ ജീവിതത്തിന്റെ സമഗ്രമായ എല്ലാ വശങ്ങളും പഠന വിധേയമാക്കുകയും രേഖകളെല്ലാം ക്രോഡീകരിച്ച് ഇംഗ്ലീഷിലേക്ക് തർജ്ജമ ചെയ്യുന്നതുമായ ഒരു വലിയ ദൗത്യമാണ് സഭ ഈ ഘട്ടത്തിൽ നടത്തിയത്. അപ്രാകരം തയ്യാറാക്കിയ രേഖകളാണ് തലക്കെട്ടിൽ പറഞ്ഞിട്ടുള്ള 97180 പേജുകൾ. കാനോനികമായി തയ്യാറാക്കിയ രേഖകൾക്കപ്പുറത്തേക്ക് അർത്ഥവത്തായ ആ പുണ്യ ജീവിതത്തിന്റെ ചുരുളഴിയുന്ന ഏടുകളിലേക്കാണ് പരിശോധനാ സംഘത്തെ കൂട്ടിക്കൊണ്ടുപോയത്. എന്താണിത്രയധികം പേജുകൾ എന്ന് ചോദിച്ചവരുണ്ട്. താൻ പറഞ്ഞതും ചെയ്തതുമായ സകല കാര്യങ്ങളും അദ്ദേഹം എഴുതി സൂക്ഷിച്ചിരുന്നു. യാക്കോബായ സഭയിലും തുടർന്ന് കത്തോലിക്കാ സഭയിലും പിതാവ് അനേകർക്ക് എഴുതിയ കത്തുകളുടെ കോപ്പികളും ലഭിച്ച മറുപടികളും സൂക്ഷിച്ചിരുന്നു. വിശ്രമമില്ലാത്ത ആ ജീവിതത്തിനിടയിൽ ദൈവശാസ്ത്ര സംബന്ധമായ ഏകദേശം അറുപതോളം ഗ്രന്ഥങ്ങളാണ് രചിച്ചത്. തന്നിൽ ഭരമേൽപ്പിക്കപ്പെട്ട അജഗണത്തിന് നിരന്തരം തയ്യാറാക്കി അയച്ചിരുന്ന അജപാലന സന്ദേശങ്ങൾ. ഇവയെല്ലാം പരിശോധിക്കുമ്പോൾ തയ്യാറാക്കിയ പേജുകൾ അധികമല്ലായെന്നുള്ളതാണ് വാസ്തവം. റോമിലെ വിശുദ്ധ നാമകരണ നടപടികൾക്കുള്ള കാര്യാലയത്തിൽ ഇത്രയധികം പേജുകൾ വരുന്ന ഒരു രേഖ അടുത്ത കാലത്തൊന്നും സമർപ്പിക്കപ്പെട്ടിട്ടില്ല. പിൽക്കാലത്ത് ഇവയിൽ പ്രസിദ്ധപ്പെടുത്തുവാൻ അനുവാദമുള്ളത് മാത്രം പ്രസിദ്ധീകരിച്ചാൽ തന്നെ പുതിയ തലമുറക്ക് അതൊരു അനുഗ്രഹമാകും. കെട്ടിച്ചമച്ച കള്ളക്കഥകളുമായി ആ അപൂർവ്വ വ്യക്തിത്വത്തെ വികലമാക്കുവാൻ ശ്രമിക്കുന്നവരോട് വാദിച്ചു ജയിക്കേണ്ട കാലം കഴിഞ്ഞു. തയ്യാറാക്കപ്പെട്ട നടപടി രേഖകളെ സ്ഥിരീകരിക്കുന്ന സ്വർഗ്ഗത്തിന്റ അടയാളങ്ങൾക്കായി പ്രാർത്ഥിക്കേണ്ട കാലമാണിത്. അനേകർക്ക് സാക്ഷ്യപ്പെടുത്തുവാൻ ജീവിതാനുഭവങ്ങൾ നൽകുന്ന കബറിടം മലങ്കര കത്തോലിക്കർക്ക് മാത്രമല്ല, നാനാ ജാതി മതസ്ഥരായ ആളുകൾക്ക് ഇന്ന് ആശ്രയിക്കാവുന്ന സങ്കേതമായിരിക്കുന്നു. ദൈവം മോശയെ വിളിച്ചതുപോലെ തന്റെ ജനത്തെ നയിക്കുവാൻ മാർ ഈവാനിയോസ് പിതാവിനെ തെരഞ്ഞെടുത്തു. ആ ജനസമൂഹം ഇന്നനുഭവിക്കുന്ന സമാധാനം തന്നെയാണ് ആ വിശുദ്ധ ജീവിതത്തിന്റെ ഏറ്റവും വലിയ അടയാളം. ആ ചെറിയ അജഗണത്തെ ദൈവം അത്ഭുതകരമായി വഴി നടത്തുന്നത് സ്വർഗ്ഗം നൽകുന്ന അടയാളം തന്നെയാണ്. തുടർന്നും കാത്തിരിക്കാം. നമുക്ക് തീക്ഷ്ണമായി പ്രാർത്ഥിക്കാം. തുടർ നടപടികൾക്കായി സമർപ്പിക്കപ്പെട്ടിരിക്കുന്ന രേഖകളിന്മേൽ സ്വർഗ്ഗം കൈയ്യൊപ്പു ചാർത്തുന്ന സുവർണ്ണ നിമിഷത്തിനായി. അങ്ങനെ ആഗോള സഭക്കു പൊതുവായും മലങ്കര സുറിയാനി കത്തോലിക്കാ സഭക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിന്.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943



പിതൃമൊഴി

# സ്വർഗ്ഗത്തിന്റെ അടയാളത്തിന് പ്രാർത്ഥന അനിവാര്യം

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധ പദവിയിലേക്കുള്ള നാമകരണ നടപടികളുടെ പ്രാദേശിക തലത്തിലുള്ള നടപടികൾ പൂർത്തിയായി. സുദീർഘമായ നടപടികളുടെ ആദ്യ ഘട്ടമാണ് ദൈവകൃപയാൽ നാം പൂർത്തിയാക്കിയിരിക്കുന്നത്. മാനുഷിക ഇടപെടലുകളിൽ തീരേണ്ട ആയാസകരവും ശ്രമമേറിയതുമായ ജോലികളാണ് നാം പൂർത്തിയാക്കിയത്. നമ്മുടെ സഭയുടെ മനുഷ്യ ശേഷി പരിഗണിക്കുമ്പോൾ നമ്മുടെ കഴിവിനപ്പുറത്ത് എത്രയോ അദ്ധ്വാനം ആവശ്യമായി വരുന്ന ജോലികൾ മറ്റനേകരുടെ നിസ്വാർത്ഥമായ ശുശ്രൂഷയിലൂടെ നാം പൂർത്തിയാക്കി. ഏകദേശം ഒരു ലക്ഷത്തോളം പേജുകൾ വരുന്ന രേഖകൾ തുടർ നടപടികൾക്കായി റോമിലെ തിരുസംഘത്തിനു സമർപ്പിച്ചു കഴിഞ്ഞു. കഴിഞ്ഞ പതിനെട്ട് വർഷമായി നാം നടത്തിയ ത്യാഗപൂർവ്വമായ അന്വേഷണം പുണ്യപിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെ തേജസ്സാർന്ന ജീവിതത്തിന്റെ നിരവധി ഏടുകളിൽ എത്തിച്ചേരുവാൻ നമ്മെ സഹായിച്ചു. നാം അറിഞ്ഞതിനും പഠിച്ചതിനും ഒക്കെ എത്രയോ ദൂരം മുന്നിലാണ് ആ വിശുദ്ധ ജീവിതം. ദൈവിക പദ്ധതികൾക്ക് ഒരു ഉപകരണമായി പുണ്യപിതാവ് എങ്ങനെ മാറിയെന്നത് നമ്മെ അത്ഭുതപ്പെടുത്തുന്നു. സത്യത്തെ പുൽകാൻ സർവ്വം ഉപേക്ഷിച്ച യോഗീവര്യൻ നടന്നു പോയ വഴികൾ എത്രയോ കഠിനമായിരുന്നു. നാം അറിഞ്ഞതിലും എത്രയോ വിശാലമാണ് ആ പുണ്യ ജീവിതം. നമ്മുടെ സഭാ ജീവിതത്തിന് മാർഗ്ഗദീപമായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ പരിമളവും സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും ലഭ്യമാകുവാൻ ദൈവം വഴികൾ തുറക്കും.

വിശുദ്ധ നാമകരണ നടപടികളുടെ അടുത്ത ഘട്ടം റോമിലാണ് നടക്കുന്നത്. അതിന്റെ പൂർത്തീകരണത്തിനായി സ്വർഗ്ഗം കനിഞ്ഞ് രണ്ട് അടയാളങ്ങൾ നൽകണം. മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധ ജീവിതത്തെക്കുറിച്ച് നമുക്ക് സംശയമില്ല. അനേകർ ആ കബറിൽ വന്ന് അനുഗ്രഹങ്ങൾ തേടിയെത്തി സായൂജ്യമണയുന്നു. ധാരാളം

അത്ഭുതങ്ങളും രോഗശാന്തിയും ആ കബറിൽ നടന്നിട്ടുണ്ട്. എത്രയോ സാക്ഷ്യങ്ങൾ നാം കേട്ടതും കണ്ടതും ആണ്. എന്നാൽ വൈദ്യശാസ്ത്രത്തിന് വിശദീകരിക്കുവാൻ കഴിയാത്ത ഒരു അത്ഭുതം/അടയാളം ആണ് നാം കാത്തിരിക്കുന്നത്. സ്വർഗ്ഗം തുറന്ന് ആ വിശുദ്ധ ജീവിതത്തിന് സ്ഥിരീകരണം ലഭിക്കുവാൻ നാം കൂടുതൽ തീക്ഷ്ണതയോടെ പ്രാർത്ഥിക്കേണ്ട കാലഘട്ടമാണിത്. നാളിതുവരെയും നമ്മെ മുന്നോട്ട് നയിച്ച ദൈവം നമ്മുടെ പ്രാർത്ഥന കേൾക്കുക തന്നെ ചെയ്യും. എന്നും എല്ലാം ഒരു പടി മുൻപേ തന്ന് ദൈവം നമ്മെ അനുഗ്രഹിച്ചിട്ടുണ്ട്. എങ്കിലും പുണ്യ പിതാവിന്റെ നാമകരണ നടപടികൾ നാം ഓരോരുത്തരുടെയും കാലത്ത് നടക്കണമെന്നുള്ളത് നമ്മുടെ തീവ്രമായ ഒരു ആഗ്രഹമാണ്. സാർവ്വത്രിക സഭയുടെ ബലിപീഠത്തിൽ പുണ്യപിതാവ് വണങ്ങപ്പെടുന്ന ദിവസം കാത്ത് നാം പ്രാർത്ഥനാ നിരതരായിരിക്കുന്നു. സർവ്വവും ദൈവകരങ്ങളിൽ അർപ്പിച്ച് പ്രത്യാശയോടെ അവിടുത്തെ മാത്രം മുറുകെപ്പിടിച്ച് ജീവിച്ച് മാർ ഈവാനിയോസ് എന്ന സർവ്വസംഗ പരിത്യാഗിയുടെ പിൻതലമുറക്കാരായ നാം നിലവിളിച്ചു പ്രാർത്ഥിച്ചാൽ സ്വർഗ്ഗം കേൾക്കാതെ ഇരിക്കുമോ? ''അങ്ങയെ അവർ ആശ്രയിച്ചു. അവർ ഭഗ്നാശരായില്ല.....'' (സങ്കീ.22:5)

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർ സ്റ്റോറി

**ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗ്ഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ വിശുദ്ധ പദവിയുടെ നാമകരണനടപടികളുടെ അതിരൂപതാതല സമാപന ശുശ്രൂഷകളുടെ അവസാനത്തിൽ 2016 ആഗസ്റ്റ് 25-ന് പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് മലങ്കര സുറിയാനി കത്തോലിക്കാസഭാദ്ധ്യക്ഷൻ മേജർ ആർച്ചുബിഷപ്പ് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവാ നടത്തിയ കൃതജ്ഞതാർപ്പണം.**



**ദൈവതിരുനാമത്തിന് സ്തുതി ഉണ്ടായിരിക്കട്ടെ!**

*അഭിവന്ദ്യ പിതാക്കന്മാരെ,*
*വന്ദ്യ വികാരി ജനറാളച്ചന്മാരെ,*
*കോർ എപ്പിസ്കോപ്പാമാരെ, റമ്പാച്ചന്മാരെ,*
*മേജർ സുപ്പീരിയേഴ്സ്, അവരുടെ പ്രതിനിധികളെ,*
*ബഹു. വൈദികരെ,*
*ബഹു. സിസ്റ്റേഴ്സ്, വൈദിക വിദ്യാർത്ഥികളെ*
*വാൽസല്യമുള്ള സഭാമക്കളെ, സ്നേഹിതരെ,*

2016 ആഗസ്റ്റ് 25! മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ചരിത്രത്തിൽ, മാർത്തോമ്മാ ക്രിസ്ത്യാനികളുടെ അവിഭക്തമായ പുത്തൻകൂർ സമുദായത്തിന്റെ ചരിത്രത്തിൽ ഇദംപ്രഥമമായ ഒരു പുണ്യകർമ്മം - കത്തോലിക്കാ തിരുസഭയിൽ മലങ്കരയുടെ ഒരു മകന്റെ/സഭാമേലദ്ധ്യക്ഷന്റെ വിശുദ്ധ പദവിയോടനുബന്ധമായ അതിരൂപതാതല നാമകരണ നടപടികൾക്ക് സമാപനം കുറിക്കുന്ന പുണ്യകർമ്മം! ഭാഗ്യസ്മരണാർഹനും നമ്മുടെ പുണ്യപിതാവുമായ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പാലീത്തായുടെ വിശുദ്ധ ജീവിതത്തെക്കുറിച്ച് ചരിത്രപരമായും കാനോനികമായും ആത്മായമായുമുള്ള അന്വേഷണത്തിന്റെയും പഠനത്തിന്റെയും വിലയിരുത്തലിന്റെയും സമ്യക്കായ ലിഖിതരൂപം റോമിലെ വിശുദ്ധരുടെ നാമകരണ നടപടികൾക്കായുള്ള തിരുസംഘത്തിന്റെ അധിപന് നാമകരണ പ്രവർത്തനങ്ങളുടെ മേൽ നടപടികൾക്കായി മലങ്കര സുറിയാനി കത്തോലിക്കാ സഭ സന്തോഷപൂർവ്വം സമർപ്പിക്കുന്നതിന് ഇതാ ഇന്നിവിടെ സജ്ജീകരണം നടത്തിയിരിക്കുന്നു!

1882-ൽ മാവേലിക്കര പണിക്കരുവീട്ടിലെ കൊച്ചു കീവറീച്ചനിൽ തുടങ്ങി പണിക്കർ ശെമ്മാശൻ, എം.എ. അച്ചൻ, സെറാമ്പൂർ സർവ്വകലാശാലാ അദ്ധ്യാപകൻ, പെരുനാട് മുണ്ടൻമലയിലെ ബഥനി ആശ്രമ സ്ഥാപകൻ, ബഥനി മിശിഹാനുകരണ സന്യാസിനീ സമൂഹത്തിന്റെ സ്ഥാപകൻ, മേരി മക്കൾ സന്യാസിനീ സമൂഹത്തിന്റെ പ്രചോദകനും ശ്ലൈഹീകാശീർവാദകനും, മലങ്കരയിലെ പുനരൈക്യ പ്രസ്ഥാനത്തിന്റെ ജനയിതാവും പ്രചാരകനും, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രഥമ മേലദ്ധ്യക്ഷൻ, തിരുവനന്തപുരം അതിരൂപതയുടെ പ്രഥമ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ്,1953-ൽ സ്വർഗ്ഗപ്രാപ്തി നേടി ദൈവപിതാവിന്റെ സന്നിധിയിൽ നമുക്കേവർക്കുംവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ പുണ്യപിതാവ്



ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് എന്ന സൂര്യതേജസ്സിനെ, മലങ്കരയുടെ മോശയായി, പൗലോസ് അപ്പസ്തോലന്റെ പ്രേഷിത ചൈതന്യത്തികവിൽ, വിവരിക്കാനാവാത്ത കരുണയിൽ, നമുക്ക് നൽകിയ പരമകാരുണ്യവാനായ ദൈവം തമ്പുരാന് ഹൃദയം നിറഞ്ഞ സ്തുതി -സ്തോത്രങ്ങൾ സമർപ്പിക്കുന്നു.

പുണ്യപിതാവിനെ ക്രിസ്തീയതയിൽ വളർത്തിയ, അതിന് സഹായിച്ച സകലരേയും വിശിഷ്യാ പിതാവിന്റെ വന്ദ്യ മാതാപിതാക്കൾ, സഹോദരങ്ങൾ, കുടുംബാംഗങ്ങൾ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ ദിവംഗതരായ പിതാക്കന്മാർ, വിശിഷ്യാ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് തിരുമേനി, മലങ്കര ഓർത്തഡോക്സ് സഭാസമൂഹം, വൈദികപരിശീലനത്തിലെ ഗുരുക്കൻമാർ, സതീർത്ഥ്യർ, മുണ്ടൻമലയിലെ ബഥനി ആശ്രമാംഗങ്ങൾ, ബഥനിയുടെയും മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെയും രൂപഭാവങ്ങൾ നിർണ്ണയിക്കുന്നതിന് നിഴൽ പോലെ എക്കാലവും തന്നെ അനുഗമിച്ച യാക്കോബ് മാർ തെയോഫിലോസ് തിരുമേനി, പുനരൈക്യസംഭവത്തിൽ കൂടെ നിന്ന ധീരരായ ബഹു. ഫാ. ജോൺ കുഴിനാപ്പുറത്ത് ഓ.ഐ.സി., ബഹു. ശെമ്മാശൻ സെറാഫിയോൻ ഓ.ഐ.സി., ശ്രീ ചാക്കോ കിളീലേത്ത് തുടങ്ങി അസംഖ്യം മലങ്കരസഭാമക്കൾ, പുനരൈക്യപ്പെട്ട ധിഷണാശാലികളായ വൈദികർ, പുനരൈക്യത്തിന് വേദിയൊരുക്കിയ കൊല്ലം രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ അലോഷ്യസ് മരിയ ബെൻസിഗർ തിരുമേനിയും കൊല്ലം രൂപതയും, പുണ്യപിതാവിനെയും പുനരൈക്യ പ്രസ്ഥാനത്തെയും ഹൃദയത്തിലേറ്റിയ റോമിലെ തിരുസിംഹാസനവും പരിശുദ്ധ പതിനൊന്നാം പീയുസ് മാർപ്പാപ്പായും പന്ത്രണ്ടാം പീയുസ് മാർപ്പാപ്പായും പുണ്യപിതാവിനെ പ്രോൽസാഹിപ്പിക്കുകയും അകമഴിഞ്ഞ സഹായിക്കുകയും ചെയ്ത സീറോ-മലബാർ സഭയേയും ലത്തീൻ കത്തോലിക്കാസഭയേയും പ്രത്യേകം കൃതജ്ഞതയോടെ ഓർക്കുന്നു. തിരുവിതാംകൂറിലെ രാജകുടുംബത്തിലും അതുപോലെ തിരുവിതാംകൂറിലെ ദളിത് കുടുംബങ്ങളിലും പ്രവേശിക്കുവാൻ സ്വാതന്ത്ര്യവും സുകൃതവുമുണ്ടായിരുന്ന നമ്മുടെ പുണ്യപിതാവ് സ്നേഹിച്ച സകലരോടും പിതാവിനെ സ്നേഹിച്ച സകലരോടും നമുക്ക് കടപ്പാടുണ്ട്. അത് സവിനയം അറിയിക്കട്ടെ!

നമ്മുടെ പുണ്യപിതാവിന്റെ ജീവിത വിശുദ്ധിയെ തൊട്ടറിഞ്ഞ പിൻഗാമി ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി, മാർ ഈവാനിയോസ് എന്ന പുണ്യാത്മാവിനെ അഭിമാനത്തോടെ നെഞ്ചിലേറ്റിയ സിറിൽ ബസേലിയോസ് കാതോലിക്കാബാവാ, മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ ദിവംഗതരായ പിതാക്കന്മാർ, പുണ്യപിതാവിന്റെ കബറിനുള്ളിലെ മദ്ധ്യസ്ഥനെ വികാരവായ്പോടെ അന്നും ഇന്നും കരുതുന്ന നമ്മുടെ ബഹു. വൈദികർ, വന്ദ്യപിതാവ് സ്ഥാപിച്ച സന്യാസസമൂഹങ്ങളിലെ നിറവുള്ള സമർപ്പിതർ, തീഷ്ണതയുള്ള



നമ്മുടെ സഭാമക്കൾ, പെരുനാട്ടിൽ നിന്നും വിവിധ ഇടങ്ങളിൽനിന്നും പ്രാർത്ഥനയോടെ പദയാത്രികരായി കബറിലെത്തി സംതൃപ്തിയടയുന്ന അനേകായിരം തീർത്ഥാടകർ, തീർത്ഥാടന പദയാത്രക്ക് തുടക്കം കുറിച്ചവർ, ദിവസേന കബറിലെത്തി പ്രാർത്ഥിക്കുന്ന അനേകം ഭക്താത്മാക്കൾ, ലോകത്തിന്റെ പലഭാഗത്തി രുന്ന് പുണ്യപിതാവിന്റെ മാദ്ധ്യസ്ഥം തേടുകയും വിശുദ്ധ പദവിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്ന സഭയുടെ വത്സലമക്കൾ, നമ്മുടെ വിശ്വാസകുടുംബത്തിന്റെ അതിർത്തിക്കപ്പുറത്തു നിന്നും കബറിലെ കര വലയസ്പർശത്തിലെത്തുന്ന അനേകം ദൈവമക്കൾ, ഈ കത്തീഡ്രൽ ദൈവലയത്തിലെ കാലാകാലങ്ങളിലെ ബഹു. വികാരിമാർ, ഇപ്പോഴത്തെ വികാരി വന്ദ്യ ജെയിംസ് പാറവിള കോർഎപ്പിസ്കോപ്പാ, സഹവികാരി മാർ, ഈ ഇടവകയുടെ അനുഗ്രഹീതരായ മക്കൾ! മലങ്കരയുടെ പരിശുദ്ധനും പുണ്യപിതാവുമായ മാർ ഈവാനിയോസ് എന്ന ദൈവദാസന്റെ കബറിന് ചിരപരിചിതരായവർ എത്രയോ അധികം!!!

നമ്മുടെ പുണ്യപിതാവ് വിശുദ്ധജീവിതത്തിന്റെ ഉടമയാണ്, അനുകരണീയമായ ജീവിതമാണ് വന്ദ്യ പിതാവിന്റേതെന്ന് ബോദ്ധ്യപ്പെട്ട് കബറിങ്കൽ മാദ്ധ്യസ്ഥം തേടിയെത്തുന്നവരുടെ സംഖ്യ അനുദിനം വർദ്ധിച്ചു വന്നുവെന്ന യാഥാർത്ഥ്യമാണ് 1997-ൽ മാർ ഈവാനി യോസ് പിതാവിന്റെ നാമകരണനടപടികളുടെ പ്രാരംഭ ക്രമങ്ങൾ തുടങ്ങുവാൻ തിരുവനന്തപുരം അതിരൂപതാ ദ്ധ്യക്ഷൻ എന്ന കാനോനിക ഔദ്യോഗികതയിൽ അന്നത്തെ മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യ ക്ഷൻ ദിവംഗതനായ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്തായെ പ്രേരിപ്പിച്ചത്. തദനുസരണം കാനോനിക നടപടികളുടെ പ്രാരംഭമായി, 1997 ജൂലൈ 15-ന് ബഥനി സന്യാസസമൂഹത്തിന്റെ സുപ്പീരിയർ ജനറൽ ബഹു. ഫാ. ജെറോം പീടികപ്പറമ്പിൽ ഒ. ഐ. സി., ബഥനി മഠത്തിന്റെ സുപ്പീരിയർ ജനറൽ ബഹു. മദർ ഫിലോമിന എസ്.ഐ.സി., മേരിമക്കൾ സന്യാസിനി സമൂഹത്തിന്റെ സുപ്പീരിയർ ജനറൽ ബഹു. മദർ ഫെലിക്സ് ഡി.എം. എന്നിവർ അപേക്ഷകരായി (ുലശേ ശേീലൃെ) അപേക്ഷ തിരുവനന്തപുരം അതിരൂപതാ ദ്ധ്യക്ഷൻ ദിവംഗതനായ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്തായ്ക്ക് സമർപ്പിച്ചു. വന്ദ്യപിതാവ് അത് ഔദ്യോഗികമായി സ്വീകരിച്ചു. മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ ഭാഗമായി പ്രാരംഭ അപേക്ഷ petitioners-ൽ നിന്ന് സ്വീകരിച്ച് നടപടി ക്രമങ്ങൾക്ക് അതിരൂപതാ തലത്തിൽ തുടക്കം കുറിച്ച് അതിന് ശ്ലൈഹീക അനുവാദവും അനുഗ്രഹവും നൽകിയ ദിവംഗതനായ സിറിൽ ബസേലിയോസ് എന്ന നമ്മുടെ സഭയുടെ പ്രഥമ മേജർ ആർച്ചുബിഷപ്പ്-കാതോലി ക്കാബാവാ തിരുമനസ്സിനെ കൃതജ്ഞതയോടെ, പ്രാർത്ഥനയോടെ ഓർക്കുന്നു. പ്രാരംഭ അപേക്ഷകരായ ഫാദർ ജെറോം പീടികപ്പറമ്പിൽ ഓ.ഐ.സി., മദർ ഫിലോമിന എസ്. ഐ. സി., മദർ ഫെലിക്സ് ഡി.എം. എന്നിവരെ ഏറ്റം ബഹുമാനത്തോടെ ഓർക്കുന്നു.

1998 ഫെബ്രുവരി 25-ന് നാമകരണ നടപടികളുടെ പോസ്റ്റുലേറ്ററായി നിയമിതനായ റവ. ഡോ. ആന്റണി വലിയവിളയിൽ ഓ.ഐ.സി, ഇപ്പോൾ നമ്മുടെ അഭിവന്ദ്യനായ തോമസ് മാർ അന്തോണിയോസ് തിരുമേനിയുടെ ആത്മാർത്ഥമായ സമർപ്പണം, ത്യാഗ പൂർണ്ണമായ പ്രാർത്ഥന, ഉപവാസം, തുടർച്ചയായി മൂന്നുവർഷം പെരുനാട്ടിൽ നിന്ന് കബറിലേക്കുള്ള പദയാത്ര എന്നിവ എനിക്ക് നേരിട്ട് ബോധ്യപ്പെട്ടതാണ്. 18 വർഷമായി തുടർന്നുവന്ന ത്യാഗപൂർണ്ണമായ ഈ ശുശ്രൂഷയ്ക്ക് ഇന്ന് അതിരൂപതാ തലത്തിൽ സമാപന മാകുമ്പോൾ ഈ നടപടിക്രമങ്ങളുടെ പോസ്റ്റു ലേറ്റർ എന്ന നിലയിൽ വന്ദ്യ പിതാവിന്റെ സേവനവും ഇവിടെ അവസാനിക്കുകയാണ്. നമ്മുടെ സഭയുടെ നാമത്തിൽ, അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തായ്ക്ക് ആത്മാർത്ഥമായ കൃതജ്ഞത അർപ്പിക്കുന്നു.

വിശുദ്ധ നാമകരണ നടപടികൾക്കായുള്ള തിരു സംഘം Nihil Obstat നൽകുകയും നാമകരണ നടപടികൾ തുടരുവാൻ അനുവദിക്കുകയും ചെയ്ത പ്രസ്തുത തിരുസംഘാദ്ധ്യക്ഷൻ അത്യുന്നത കർദ്ദിനാൾ ആഞ്ചലോ അമാത്തോ തിരുമേനിയോടും തിരുസംഘത്തോടും നമുക്കുള്ള ഹൃദയംഗമായ കൃതജ്ഞത അർപ്പിക്കുന്നു.

2007-ൽ നമ്മുടെ സഭയുടെ പരിശുദ്ധ സുന്ന ഹദോസിൽ മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണനടപടികൾ സംബന്ധിച്ച വിഷയം ഞാൻ

അവതരിപ്പിച്ച ആ നിമിഷം മുതൽ ലഭിച്ച നമ്മുടെ വന്ദ്യപിതാക്കന്മാരുടെ ഹൃദയം നിറഞ്ഞ പിൻബലം ഞാൻ ഏറെ വിലമതിക്കുന്നു. ഒരേ മനസ്സോടെ നമ്മുടെ വന്ദ്യരായ പിതാക്കന്മാർ എല്ലാ ഭദ്രാസനങ്ങളിലും നമ്മുടെ പുണ്യപിതാവിനോടുള്ള ബന്ധം വർദ്ധിപ്പിക്കുന്നതിന് സവിശേഷമായി പ്രവർത്തിക്കുന്നു. നമ്മുടെ സഭയെ സംബന്ധിച്ച് ഏറെ പ്രാധാന്യമുള്ള ഈ വിഷയത്തിൽ വളരെ ആഴമേറിയ ബോദ്ധ്യത്തിലും സ്നേഹത്തിലും കൂടെ നിൽക്കുന്ന നമ്മുടെ അഭിവന്ദ്യ പിതാക്കന്മാരോടുള്ള ഹൃദയംനിറഞ്ഞ നന്ദി ഞാൻ അർപ്പിക്കുന്നു. ഇന്നത്തെ ഈ ചരിത്രമുഹൂർത്തത്തിലും ദിവ്യശുശ്രൂഷയിലും വന്ന് സംബന്ധിക്കുന്ന വന്ദ്യ പിതാക്കന്മാരേയും പ്രത്യേകിച്ച് അർത്ഥവത്തായ ദൈവവചന പ്രഘോഷണം നിർവ്വഹിച്ച് അഭിവന്ദ്യ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് മെത്രാപ്പോലിത്തായെയും പ്രത്യേകം നന്ദിയോടെ ഓർക്കുന്നു.

നാമകരണ നടപടികളുടെ അപേക്ഷകരായി (canonical petitioners) ആയി 1997 മുതൽ ബഥനി ആശ്രമവും ബഥനി മഠവും മേരി മക്കൾ മഠവും 2011 മുതൽ തിരുവനന്തപുരം മേജർ അതിരൂപതയും നൽകിവരുന്ന ഉത്തരവാദിത്വപൂർണ്ണമായ ശുശ്രൂഷയ്ക്ക് പ്രത്യേകം നന്ദി അർപ്പിക്കുന്നു. മേജർ അതിരൂപതയിൽ നിന്നും അതാതു കാലത്തെ സുപ്പീരിയർ ജനറൽമാരിൽ നിന്നും ഔദാര്യത്തോടെ ലഭിച്ചുകൊണ്ടിരിക്കുന്ന പ്രോത്സാഹനങ്ങൾക്ക് ഏറെ നന്ദി.

2011 ജൂൺ 14-ന് നാമകരണ നടപടികളുടെ ഭാഗമായി അതിരൂപതാ തലത്തിലുള്ള അന്വേഷണ കമ്മീഷൻ നിയമിതമായി. പാലാ രൂപതാംഗം റവ. ഡോക്ടർ മൈക്കിൾ വട്ടപ്പലം അച്ചൻ എപ്പിസ്കോപ്പൽ ഡെലഗേറ്റായി നിർവ്വഹിച്ച ശ്രേഷ്ഠമായ ശുശ്രൂഷയും ഉത്തരവാദിത്വവും വിലമതിക്കാനാവാത്തതാണ്. സി.എസ്.ടി. സന്യാസസമൂഹാംഗമായ റവ. ഡോ. സാജു അഗസ്റ്റിൻ കുത്തോടിപുത്തൻപുരയിൽ സി.എസ്.ടി. നീതിന്യായ നടത്തിപ്പുകാരനായി (Promoter of Justice) നൽകിയ അതുല്യമായ സേവനവും നിർദ്ദേശങ്ങളും ഏറെ അനുഗ്രഹകരമായി. തിരുഹൃദയ സന്യാസിനി സമൂഹാംഗം റവ. സിസ്റ്റർ ജോസ് മേരി എസ്. എച്ച്. നോട്ടറി എന്ന നിലയിൽ, ശാരീരികമായ ബുദ്ധിമുട്ടുകൾക്കിടയിലും, സന്തോഷപൂർവ്വം നൽകിയ സന്യാസോചിതമായ ത്യാഗങ്ങൾക്കും ഉത്തരവാദിത്ത ബോധത്തിനും നാം ഏറെ കടപ്പെട്ടിരിക്കുന്നു. നമ്മുടെ ഈ കത്തീഡ്രൽ ഇടവകാംഗം നമുക്ക് ഏറെ അഭിമാനമായിരിക്കുന്ന പ്രൊഫ. പുഷ്പ അഗസ്റ്റിൻ, വൈസ് നോട്ടറി എന്ന തലത്തിൽ കഴിഞ്ഞ 5 വർഷമായി നടത്തുന്ന ഏറെ ശ്രമകരമായ ശുശ്രൂഷ, കുടുംബശുശ്രൂഷയായിരുന്നു. ശ്രീ ജേക്കബ് വി.ജെ.യും പ്രൊഫ. പുഷ്പയും കുടുംബമായി നൽകിയ സഭാസേവനത്തെ ഏറെ സന്തോഷത്തോടെ ഓർക്കുന്നു. പ്രിയ ബഹു. മൈക്കിളച്ചനും ബഹു. സാജു അച്ചനും സിസ്റ്റർ റോസ് മേരിയും സീറോ-മലബാർ സഭാംഗങ്ങളാണ്. മാർ ഈവാനിയോസ് പിതാവിന്റെ പുനരൈക്യ നാളുകളിൽ നിങ്ങളുടെ അനുഗ്രഹിക്കപ്പെട്ട



സീറോ-മലബാർ സഭ നൽകിയ സ്നേഹത്തിന്റെയും പിൻബലത്തിന്റെയും കരം നിങ്ങളിലൂടെ, സ്വർഗ്ഗപ്രാപ്തി നേടിയ മാർ ഈവാനിയോസ് എന്ന ദൈവദാസന്റെ വിശുദ്ധിയെ വിശകലന വിധേയമാക്കി, പഠിച്ച് തിരുസിംഹാസനത്തിൽ എത്തിക്കുന്നതിന് ഇടയായിരിക്കുന്നു. നിങ്ങളോടും നിങ്ങളുടെ അനുഗ്രഹിക്കപ്പെട്ട സഭയോടും മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഹൃദയംഗമായ നന്ദി അർപ്പിക്കുന്നു.

2009 ഡിസം. 15-ൽ നാമകരണ നടപടികൾക്കാവശ്യമായ ചരിത്ര കമ്മീഷൻ (Historical Commission) സ്ഥാപിതമായി. വളരെ ഭാരിച്ച ഉത്തരവാദിത്വമാണ് ഈ കമ്മീഷൻ നിർവ്വഹിച്ചത്. 2009 മുതൽ 2016 വരെയുള്ള ഈ കാലയളവിൽ നമ്മുടെ പുണ്യപിതാവിനെ സംബന്ധിക്കുന്ന ചരിത്രപരമായ എല്ലാ അന്വേഷണങ്ങളും വിലയിരുത്തലുകളും നടത്തിയതും വിദേശത്തും സ്വദേശത്തുമുള്ള വിലയേറിയ രേഖകൾ ശേഖരിച്ചതുൾപ്പെടെയുള്ള ഉത്തരവാദിത്വപൂർണ്ണമായ ശുശ്രൂഷകൾക്ക് ബഥനി ആശ്രമാംഗമായ ബഹു. ഫാ. ജെയിംസ് പുതുപ്പറമ്പിൽ ഓ.ഐ.സി. ചെയർമാൻ എന്ന നിലയിലും കോതമംഗലം രൂപതാംഗം ബഹു. ഫാ. ചെറിയാൻ വാരിക്കാട്ട്, തിരുവനന്തപുരം മേജർ അതിരൂപതാംഗങ്ങളായ ബഹു. ഫാ. പ്രഭീഷ് ജോർജ്ജ്, ബഹു. ഫാ. ജോസഫ് പൂവത്തുംതറയിൽ എന്നിവർ കമ്മീഷനംഗങ്ങളായും നൽകിയ വിലപ്പെട്ട സേവനങ്ങളെ ഏറ്റം നന്ദിയോടെ സ്മരിക്കുന്നു. നിങ്ങളുടെ വലിയ ത്യാഗത്തിന് സ്വർഗ്ഗം കലവറയില്ലാത്ത പ്രതിഫലം നിങ്ങൾക്ക് നൽകി അനുഗ്രഹിക്കുമാറാകട്ടെ!

2011 മുതൽ നാമകരണ നടപടികളുടെ വൈസ് പോസ്റ്റുലേറ്ററായി നിയമിതയായ റവ. സി. ഡോ. സാന്ദ്ര എസ്. ഐ.സി. യുടെ അതുല്യമായ സമർപ്പണത്തെ ആത്മാർത്ഥമായി ഓർക്കുന്നു. റോമിലെ വിശുദ്ധരുടെ നാമകരണ നടപടികൾക്കായുള്ള തിരുസംഘത്തിലെ ഒരു വർഷം നീണ്ടുനിൽക്കുന്ന പ്രത്യേക പരിശീലനം നേടിയതു മുതൽ ഈ കാലയളവിൽ നിരവധി പ്രവർത്തനങ്ങൾക്ക് അനിതരസാധാരണമായ ആത്മസമർപ്പണം സിസ്റ്റർ സാന്ദ്ര നൽകിയിട്ടുള്ളത് ഈ സമാപനദിനത്തിലേക്ക് നമ്മെ വേഗത്തിൽ എത്തിക്കുന്നതിന് ഏറെ സഹായിച്ചിട്ടുണ്ട്! നമ്മുടെ സഭയുടെ

നാമത്തിലുള്ള ആത്മാർത്ഥമായ കൃതജ്ഞത സി. സാന്ദ്ര എസ്.ഐ.സി.യെ ഞാൻ അറിയിക്കട്ടെ!

നാമകരണ നടപടികളുടെ ഭാഗമായവരും മാർ ഈവാനിയോസ് പിതാവിനാൽ സ്വന്തമാക്കപ്പെട്ട വരുമായ അനേകർ നമ്മുടെ നന്ദി അർഹിക്കുന്നവരാണ്. നമ്മുടെ വിവിധ ഭദ്രാസനങ്ങളിലെ ബഹു. വൈദികർ, വൈദികവിദ്യാർത്ഥികൾ, അത്മായ പ്രേഷിതർ, വിവിധ സന്യാസസമൂഹങ്ങളിലെ സമർപ്പിതർ, അർത്ഥികൾ, മറ്റു കത്തോലിക്കാ സന്യാസ സമൂഹാംഗങ്ങൾ, ഇതര സഭാംഗങ്ങൾ, ഇതര സമുദായാംഗങ്ങൾ തുടങ്ങി അനേകർ... ഭാഷാന്തരം ചെയ്തും ഭാഷാ പരിശോധന നടത്തിയും ഭാഷാന്തരം ചെയ്ത മൂലകൃതിയുമായി വീണ്ടും ഒത്തുനോക്കിയും കോപ്പിയെടുത്തും മുദ്രവച്ചും പേജുകൾക്ക് നമ്പരിട്ടും തുടങ്ങി അനേക മാസങ്ങളിലെ കഠിനാധ്വാനം വിസ്മരിക്കാനാവില്ല. ഏവരുടെയും പേരുകൾ ഇവിടെ കുറിക്കുക ക്ലേശകരമായതിനാലും നാമകരണ നടപടി ക്രമത്തിൽ ഏർപ്പെട്ട എല്ലാവരെയും വിളിച്ചുകൂട്ടിയുള്ള ഒരു കൃതജ്ഞതാദിനം ഒക്ടോബർ മാസത്തിൽ നടക്കുന്നതിനാലും അവരെ ഏവരെയും ഹൃദയത്തിൽ സൂക്ഷിക്കുന്നു; മനസുനിറഞ്ഞ സന്തോഷത്തോടെ നന്ദി സമർപ്പിക്കുന്നു!

ദൈവശാസ്ത്ര കമ്മീഷനംഗങ്ങളായി സേവനം അർപ്പിച്ചവർ രണ്ടുപേരാണ്. ഔദ്യോഗികമായും പരസ്യമായും അവരുടെ പേരുകൾ വെളിപ്പെടുത്താനാവാത്തതിനാൽ അവർ രണ്ടുപേർക്കും ഹൃദയംനിറഞ്ഞ നന്ദി ഞാൻ സഭയുടെ നാമത്തിൽ അറിയിക്കുന്നു.

ബഥനി ആശ്രമം സുപ്പീരിയർ ജനറൽ ബഹു. ജോർജ്ജ് തോമസ് കല്ലുങ്കൽ ഓ.ഐ.സി. അച്ചന്റെ നിർദ്ദേശപ്രകാരം പോസ്റ്റുലേറ്ററെ സഹായിക്കുന്നതിൽ വ്യക്തിപരമായും പിന്നീട് ബഥനി ആശ്രമത്തിന്റെ സുപ്പീരിയർ ജനറൽ എന്ന നിലയിലും ബഹു. ജോസ് മരിയദാസ് ഓ.ഐ.സി. അച്ചൻ നൽകിയ ആത്മാർത്ഥമായ സഹകരണത്തിനും സേവനത്തിനും പ്രത്യേകം ഞാൻ നന്ദി പറയുന്നു.

നിരവധി നിരവധി സുമനസ്സുകളുടെ ഹൃദയപൂർവ്വമായ സേവനം നമുക്ക് ഈ ശുശ്രൂഷയ്ക്ക് ലഭ്യമായിട്ടുണ്ട്. നമ്മുടെ ഔദ്യോഗികമായ ശുശ്രൂഷാസമിതിയിൽ Assistant to the Copyist ആയി സേവനം ചെയ്യുന്ന മാർത്താണ്ഡം രൂപതാംഗമായ വൈദിക വിദ്യാർത്ഥി ബ്രദർ ആന്റോ ജബിനും പ്രത്യേകം നന്ദി പറയുന്നു.

നമ്മുടെ സഭാകാര്യാലയത്തിലെ പഴമക്കാരും ഇപ്പോഴുള്ളവരുമായ ബഥനി സന്യാസിനികളെയും മേരിമക്കൾ സന്യാസിനികളെയും കാര്യാലയത്തിന്റെ അതാത് കാലത്തെ ഫിനാൻസ് ഓഫീസേഴ്സ് ആയ ബഹു. തോമസ് പാറയ്ക്കൽ അച്ചനും ഇപ്പോഴത്തെ ബഹു. വർഗ്ഗീസ് അങ്ങാടിയിൽ അച്ചനും ഹൃദയ ഭാഷയിൽ നന്ദി പറയുന്നു. തിരുനന്തപുരം മേജർ അതിഭദ്രാസന ആർക്കൈവ്സിൽ വിലപ്പെട്ട സേവനം നൽകിയ ബഹു. സിസ്റ്റേഴ്സിനും ബഹു. വൈദികർക്കും വിശിഷ്യാ ചാൻസിലർ ആയിരുന്ന ബഹു. കോശി ചിറക്കരോട്ട് അച്ചനും ഇപ്പോഴത്തെ ചാൻസിലറും ഇന്നത്തെ ചടങ്ങുകളുടെ എം.സി.യുമായ വന്ദ്യ മോൺ. ജോൺ കൊച്ചുതുണ്ടിലച്ചനും പ്രത്യേകമായ നന്ദി അർപ്പിക്കട്ടെ! ഇന്ന് ഒരു പ്രവർത്തിദിവസമായിരുന്നിട്ടും അവധിയെടുത്തും ദീർഘദൂരം യാത്രചെയ്തും ഇന്നത്തെ ശുശ്രൂഷയിൽ സംബന്ധിച്ച നമ്മുടെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നുമുള്ള ബഹു. വൈദികരോടും ബഹു. സിസ്റ്റേഴ്സിനോടും സഭാമക്കളോടും എനിക്കുള്ള സ്നേഹവും നന്ദിയും അർപ്പിച്ചുകൊള്ളട്ടെ!

നമ്മുടെ പുണ്യപിതാവിന്റെ ചിത്രം വി. പത്രോസിന്റെ ബസിലിക്കായുടെ മട്ടുപ്പാവിൽ നേരിട്ട് കാണുന്നതിനും ത്രോണോസിൽ നമ്മുടെ പുണ്യ പിതാവ് ബഹുമാനിക്ക പ്പെടുന്നതിനുമായി സഭ മുഴുവനും തീക്ഷ്ണതയോടെ പ്രാർത്ഥിക്കുന്ന തീവ്രമായ ആത്മീയ ശുശ്രൂഷിലേക്ക് നമുക്ക് പ്രവേശിക്കാം. സ്വർഗ്ഗം അതിനുള്ള നൽവരങ്ങൾ നമുക്കേവർക്കും നൽകട്ടെ! നിങ്ങളെ ഏവരെയും ദൈവം സമൃദ്ധമായി അനുഗ്രഹിക്കട്ടെ!

## ഉപകാരസ്മരണ



**ഒരു വിശ്വാസി**

കവർ

തോമസ്സ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ



# റോമൻ തിരുസംഘതല അന്വേഷണനടപടികളുടെ ഔദ്യോഗിക ക്രമം



മലങ്കരയുടെ സൂര്യതേജസ്സും, മലങ്കര പുനരക്യ പ്രസ്ഥാനത്തിന്റെ ശില്പ്പിയും, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ മെത്രാപ്പോലിത്തൻ ആർച്ചുബിഷപ്പും, തിരുവനന്തപുരം അതിഭദ്രാസനത്തിന്റെ ഒന്നാമത്തെ ആർച്ചുബിഷപ്പും, ബഥനി ആശ്രമത്തിന്റേയും, മഠത്തിന്റേയും, സ്ഥാപകനും, മേരിമക്കൾസമൂഹത്തിന്റെ സ്ഥാപനത്തിന് ശ്ലൈഹിക അനുഗ്രഹവും നൽകിയ നമ്മുടെ പുണ്യപിതാവ് ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗ്ഗീസ് മാർ ഈവാനിയോസ് പിതാവിന്റെ അതിഭദ്രാസനതല കാനോനിക അന്വേഷണനടപടികളുടെ ഔദ്യോഗിക സമാപനത്തിന് സാക്ഷികളായ വിശ്വാസികളേവർക്കും, മറ്റ് എല്ലാ ദൈവജനത്തിനും തുടർനടപടികളെ കുറിച്ച് റോമൻ കാനൻനിയമ നിർദ്ദേശപ്രകാരമുള്ള ചെറു വിവരണമാണ് ഈ ലേഖനത്തിലൂടെ നൽകുവാൻ ഉദ്ദേശിക്കുന്നത്.

ഏകദേശം 19 വർഷങ്ങൾക്കു മുമ്പ്,1997-ൽ,ആരംഭിച്ച അതിഭദ്രാസനതല അന്വേഷണങ്ങളും, സ്ഥാപിതമായ കമ്മീഷനുകളുടെ ദൗത്യവും സമാപിച്ചിരിക്കുകയാണ്. 72 സാക്ഷികളേയും, 3 ചരിത്രകമ്മീഷനാംഗങ്ങളേയും വിസ്തരിച്ച് എടുത്ത തെളിവുകളും, ചരിത്രകമ്മീഷൻ ശേഖരിച്ച അതിവിപുലമായ വിവരങ്ങളും, ദൈവശാസ്ത്രപരിശോധകരുടെ റിപ്പോർട്ടും റോമിൽ എത്തിക്കഴിഞ്ഞാൽ പിന്നെഎത്ര നാൾ എടുക്കും ദൈവദാസൻ മാർ ഈവാനിയോസ്പിതാവിന് അൾത്താരവണക്കം അനുവദിച്ചു കിട്ടാൻ? ഈ ചോദ്യത്തിന്റെ ഉത്തരമാണ് നിങ്ങൾ ഏവരും അറിയാൻ ആഗ്രഹിക്കുന്നത്. അതിഭദ്രാസന തല അന്വേഷണകമ്മീഷൻ തയ്യാറാക്കി വച്ചിരിക്കുന്ന ഡോക്കുമൻസ് 210 ബോക്സുകളിലായി 3 സെറ്റ് കോപ്പികൾ ആണ്. ഇതിൽ 70 ബോക്സുകൾ അതായത് Archetype, അരമനയിലെ Archives-ൽ സൂക്ഷിക്കുന്നു, മറ്റ് 2 സെറ്റുകൾ അതായത് Transcript and Public copy 140 Boxes റോമിൽ എത്തിക്കുന്നു. ഈ രേഖകൾ റോമിലെത്തിക്കുവാനുള്ള കാനോനിക Carrier ആയി ഞാൻ നിയോഗിതനായി. Apostolic Nuntiature-ന്റെ അനുവാദത്തോടെ 18 ബൗളികളിലായി തയ്യാറാക്കിയ ഡോക്കുമെൻസ് എയർ കാർഗോ വഴി റോമിൽ എത്തിച്ചു. റോമിലെ Congregation for the Causes of Sanits-ന്റെ ഇപ്പോഴത്തെ കാർഡിനൽ പ്രീഫക്റ്റ് H.E. Angelo Cardinal Amato അത്യഭിവന്ദ്യ കാതോലിക്കാബാവായുടെ സാന്നിദ്ധ്യത്തിൽ അത് അവിടെ സ്വീകരിച്ചു, തുടർക്രമീകരണങ്ങൾ ചെയ്യുന്നു.

ഏകദേശം ഒരു മാസത്തിനകം ഡോകുമെൻസ് സ്വീകരിച്ചതിന്റെ സ്ഥിരീകരണം കോൺഗ്രിഗേഷൻ നമുക്ക് നൽകും. ഇതോടൊപ്പം റോമിൽ ഈ നടപടിക്രമങ്ങൾ കൈകാര്യം ചെയ്യാൻ ഒരു റിലേറ്ററിനെ

കോൺഗ്രിഗേഷൻ നിയമിക്കും. തത്സമയം തന്നെ പെറ്റീഷനേഴ്സ് നിർദ്ദേശിക്കുന്ന ഒരു പോസ്റ്റുലേറ്ററിനെ റോം അംഗീകരിക്കുകയും അത് സ്ഥിരീകരിക്കുകയും ചെയ്യുന്നു. ഈ പോസ്റ്റുലേറ്ററിന്റെ സഹായിയായി ഇപ്പോഴത്തെ വൈസ്-പോസ്റ്റുലേറ്റർ ബഹു. സിസ്റ്റർ സാന്ദ്രയെ നിയമിക്കുവാനുള്ള ആലോചന അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി നടത്തിവരുന്നു. റിലേറ്റർ, പോസ്റ്റുലേറ്റർ, പോസ്റ്റുലേറ്ററിന്റെ സഹായി എന്നിവരുടെ സാന്നിദ്ധ്യത്തിൽ കോൺഗ്രിഗേഷനിൽ ഏൽപ്പിച്ച ഡോകുമെന്റേഷന്റെ 18 പെട്ടികൾ തുറന്ന് പരിശോധിക്കുന്നതു മുതൽ റോമൻ ഫെയ്സിന്റെ തുടക്കമാകുന്നു. ഈ രേഖകളെല്ലാം പഠിച്ചതിനുശേഷം റോമിൽ നിയമിതനാകുന്ന പോസ്റ്റുലേറ്റർ ഈ Cause-ന്റെ "Positio" തയ്യാറാക്കുന്നു. ഇതു കഴിഞ്ഞാൽപിന്നെ അതിവിപുലമായ പഠനപദ്ധതികളാണ് നടത്തുന്നത്. മാർപ്പാപ്പയാണ് ഈ കാര്യങ്ങൾക്കെല്ലാംതന്നെ തീരുമാനമെടുക്കുന്നതും, Congregation for the Causes of Sanits വഴി ഇത് നടപ്പിലാക്കുന്നതും. അതിഭദ്രാസനത്തിന്റെ



പഠനത്തിന്റെ ഭാഗമായി Theological Commission, Historical Commission, The Board of Inquiry എന്നീ കമ്മീഷൻസ് പ്രവർത്തിച്ചിരുന്നതുപോലെ തന്നെ റോമിലും ഈ പ്രവർത്തനം 3 കമ്മീഷൻസിന്റെ നേതൃത്വത്തിൽ നടക്കും. മൂന്നു ഘട്ടങ്ങളിലായി 3 കമ്മീഷനുകളാണ് ഇവ പഠിച്ച് വിലയിരുത്തുന്നത്. ആദ്യമായി 9 അംഗങ്ങളടങ്ങുന്ന പണ്ഡിതന്മാരുടെ ഒരു പ്രത്യേകസംഘം ഈ ഡോക്കുമൻസ് എല്ലാം ചരിത്രപരമായി വിലയിരുത്തും. അതു കഴിഞ്ഞാൽ പിന്നെ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിത വിശുദ്ധിയും, വിശുദ്ധിയുടെ പരിമളവും, 6 പേർ അടങ്ങുന്ന തിയോളജിക്കൽ കമ്മീഷന്റെ പരിശോധനയ്ക്കായി എത്തും. ദൈവദാസൻ വീരോചിതമായ പുണ്യങ്ങൾ അഭ്യസിച്ചിരുന്നുവോ? ദൈവദാസൻ ഒരു മാതൃകാപുരുഷനാണോ? എന്നതാണ് ഈ ദൈവശാസ്ത്രകമ്മീഷൻ പരിശോധിച്ച് വിശദാംശം നൽകുന്നത്. ഈ 2 ഘട്ടവും കഴിഞ്ഞാൽ നാമകരണനടപടികളുടെ കോൺഗ്രിഗേഷനിലെ അംഗങ്ങളായ കർദ്ദിനാളന്മാരും മെത്രാന്മാരും ചേർന്ന 3-ാമത്തെ സമിതിയായ കാർഡിനൽ കമ്മീഷന്റെ പരിശോധനയ്ക്ക് വിധേയമാകും. ഈ 3-ാം ഘട്ടത്തിന്റേയും ജോലി പൂർത്തിയായി കഴിഞ്ഞാൽ കാർഡിനൽ പ്രീഫക്റ്റ് ഇതിന്റെ റിസൽറ്റുമായി മാർപ്പാപ്പയെ സമീപിക്കും. മാർപ്പാപ്പയാണ് അവസാന തീരുമാനം എടുക്കുന്നത്. മുമ്പുപറഞ്ഞ ദൈവശാസ്ത്ര-ചരിത്ര-കാർഡിനൽ കമ്മീഷൻസ് Consultant Bodies മാത്രമാണ്. അവരുടെ വോട്ടിന്റെ, അവരുടെ അഭിപ്രായങ്ങളുടേയും, അവരുടെ റെക്കമെന്റേഷന്റേയും,വെളിച്ചത്തിലായിരിക്കും മാർപ്പാപ്പയുടെ അവസാന തീരുമാനം. ഇവ ഏതു കാലയളവിൽ തീരും, എന്നതിന് തീർച്ചയായ ഒരു ഉത്തരം പറയുക സാദ്ധ്യമല്ല.

'Positio' യുടെ പശ്ചാത്തലത്തിൽ Historical- Theological- and Cardinal Commissions- ന്റെ ശുപാർശപ്രകാരം മാർപ്പാപ്പ അത് സ്വീകരിക്കുമ്പോഴാണ് ദൈവദാസൻ എന്ന പദവിയിൽനിന്ന് ധന്യൻ എന്ന പദവിയിലേയ്ക്ക് മാർ ഈവാനിയോസ് പിതാവ് ഉയർത്തപ്പെടുന്നത്. ഇത് ഒരു നിർണ്ണായക ഘട്ടമാണെന്ന് നാം ഓർത്തിരിക്കണം. ഇതിനുശേഷം ഇത്രയുംകാലവും മാനുഷികമായ പ്രവർത്തനങ്ങൾ സഭയുടെ പേരിൽ, ദൈവത്തിന്റെ പേരിൽ മനുഷ്യർ നടത്തി. അവയ്ക്കൊക്കേയും ഒപ്പുവച്ചത് മനുഷ്യകരങ്ങളാണ്. മനുഷ്യകരങ്ങളാൽ ഒപ്പുവയ്ക്കപ്പെട്ടതായ ഈ Documentations, ഈ തീരുമാനങ്ങൾ സ്വർഗ്ഗം കൈയ്യൊപ്പിട്ട് സ്വീകരിക്കണം. സ്വർഗ്ഗം കൈയ്യൊപ്പിട്ട് അത് സ്വീകരിച്ചിരിക്കുന്നു എന്നതിന്റെ അടയാളമാണ് ഒരു അത്ഭുതം നടക്കുക എന്നുള്ളത്. ദൈവശാസ്ത്രവും, വചനശാസ്ത്രവും പഠിച്ച നമുക്കെല്ലാം അറിയാം കർത്താവായ യേശുക്രിസ്തു പ്രവർത്തിച്ച ഓരോ അത്ഭുതവും ഓരോ അടയാളങ്ങളായിരുന്നു എന്ന് ദൈവം ദൈവജനത്തിന് പ്രവർത്തിക്കുന്ന അടയാളം, രക്ഷയുടെ അടയാളം. വിശ്വാസത്തിലേയ്ക്കുള്ള വലിയ ക്ഷണം. അതുമൂലം വിശ്വാസത്തിലുള്ള ഒരു വലിയ വർദ്ധനവ് ഉണ്ടാകുന്നത് വചനത്തിന്റെ അടിസ്ഥാനത്തിൽ നമുക്കെല്ലാവർക്കും അറിയാവുന്നതാണ്. അതുപോലെയുള്ള ഒരു സംഭവമായിരിക്കണം ഒരു അത്ഭുതം.

Miracle എന്നു പറയുമ്പോൾ അത് ഒരു supernatural event ആണ്, അതായത് അതൊരു അതിസ്വാഭാവിക സംഭവമാണ്. പ്രകൃതിനിയമങ്ങൾക്ക് അതീതമായി നടക്കുന്ന സംഭവങ്ങളെ ആണ്, ദൈവത്തിന്റെ പ്രത്യേക തിരുമനസ്സാൽ സംഭവിക്കുന്ന കാര്യങ്ങളെ ആണ് miracle എന്നു പറയുന്നത്. തളർവാതരോഗിയെ കിടക്കയിൽ കിടത്തി കർത്താവിന്റെ സന്നിധിയിലേയ്ക്ക് ചുമന്നു കൊണ്ടുവരുമ്പോൾ ''നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു, നീ എഴുന്നേറ്റ് നടക്കുക'' എന്നു പറയുമ്പോൾ കിടക്കയുമെടുത്ത് സർവ്വജനങ്ങളേയും ആശ്ചര്യപ്പെടുത്തികൊണ്ട് തന്റെ വീട്ടിലേയ്ക്ക് നടന്നുപോകുന്ന തളർവാതരോഗിയിലൂടെ ലഭിക്കുന്നത് ദൈവത്തിന്റെ വലിയൊരു അടയാളമാണ്. അതു പോലെയുള്ള ഒരു അടയാളമാണ് ഒരു അത്ഭുതത്തിലൂടെ സംഭവിക്കുന്നത്. അത് കണ്ടു നിൽക്കുന്നവർ അത്ഭുതസ്തംബ്ദരാകുന്നു. ഇതുപോലുള്ളതായ അധികാരം അഥവാ കഴിവ് മനുഷ്യന് നൽകിയ ദൈവത്തെ മഹത്വപ്പെടുത്തുന്നതായി വചനത്തിൽ നാം വായിക്കുന്നുണ്ട്. അതിനുശേഷം പിന്നെയും രേഖപ്പെടുത്തുന്നു, അനേകം പേർ അവനിൽ വിശ്വസിച്ചു എന്ന്. ഒരു miracle സംഭവിക്കുമ്പോൾ അത് പെട്ടന്നുള്ള ഒരനുഭവമായിരിക്കണം. തളർവാതരോഗിയെ ആയുർവേദാശുപത്രിയിൽ ഒരു മാസം ചികിത്സിച്ചതുകൊണ്ടല്ല, പിന്നെയോ ഒറ്റ വചനത്താൽ ഞൊടിനേരത്തിൽ സംഭവിച്ച കാര്യമാണ്. അത്ഭുതം നടന്നുകഴിയുമ്പോൾ ജനം അത്ഭുതസ്തബ്ദരാകുന്നു. അതിന്റെ ഖ്യാതി (fame of miracle/holiness) ആ പ്രദേശത്തെല്ലാം വ്യാപിക്കുന്നു. അങ്ങനെ അനേകർ വിശ്വാസത്തിലേയ്ക്ക് നയിക്കപ്പെടും. വീണ്ടും അനേകം ആളുകൾ കൂടുതൽ നന്മ പ്രാപിക്കുന്നതിനായി ദൈവദാസന്റെ കബറിടത്തിലേയ്ക്ക് എത്തിച്ചേരുകയും ആ കബർ വന്ദിച്ച് കൂടുതൽ അനുഗ്രഹീതരാവുകയും ചെയ്യും.

നാം ഇപ്പോൾ കണ്ടുവരുന്നതും അനുഭവിച്ചുവരുന്നതുമായ വലിയ അനുഗ്രഹങ്ങൾ എന്നുപറയുന്നത് രോഗശാന്തിയുടേയും, മനഃശാന്തിയുടേയും മറ്റു നിരവധിയായ മദ്ധ്യസ്ഥപ്രാർത്ഥനയിലൂടെയുള്ള രോഗസൗഖ്യങ്ങളുടേയും ആണ്. favors recieved എന്ന ഗണത്തിൽ ആണ് ഇവ ഉൾപെടുന്നത്. ഇപ്പോൾ ദൈവദാസന്റെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിക്കുന്ന ധാരാളം ആളുകൾക്ക് മനഃശാന്തിയും ശാരീരികമായ സൗഖ്യവും, ഉദ്ദിഷ്ടകാര്യങ്ങൾ സാധിക്കുന്നതിനുള്ള വലിയ ദൈവീകാനുഗ്രഹങ്ങളും ലഭിക്കുന്നുണ്ട്. ഈ അനുഗ്രഹത്തിൽനിന്ന് ഒരു അത്ഭുതം നടക്കാനാണ് അടുത്ത നാളുകളിൽ നാം പ്രാർത്ഥിക്കേണ്ടത്. ഇങ്ങനെ ഉണ്ടാകുന്ന ഒരു അത്ഭുതം സ്ഥിരീകരിക്കപ്പെടുമ്പോൾ, പ്രഖ്യാപിക്കപ്പെടുമ്പോൾ അത് അതിരൂപതാദ്ധ്യക്ഷന്റെ, കാതോലിക്കാബാവായുടെ സന്നിധിയിൽ എത്തുന്നു. അപ്പോൾ പിതാവ് മറ്റൊരു Board of Inquiry-യെ ഈ അത്ഭുതം പഠിക്കുന്നതിനുവേണ്ടി, അത് സ്ഥിരീകരിക്കുന്നതിനുവേണ്ടി നിയമിക്കും. ഉദാ. ഒരാൾക്ക് അത്ഭുതകരമായി ഒരു സൗഖ്യം ഉണ്ടായി അഥവാ ഒരാൾ അത്ഭുതത്തോട് ചേർന്നുനിൽക്കുന്നു എന്നു മനസ്സിലാകുമ്പോൾ അത് സ്ഥിരീകരിക്കുന്നതിനായി, പ്രത്യേകിച്ച് രോഗസൗഖ്യമാണെങ്കിൽ അവർ ഡോക്ടേഴ്സിനെ സമീപിക്കും. അപ്പോൾ അവരോട് ചോദിക്കുന്നത് അതിസ്വാഭാവികമായ സംഭവമായിരുന്നോ എന്നാണ്. ഈ ഡോക്ടറുമാരാണ് അത് പറയേണ്ടത്, സ്ഥിരീകരിക്കേണ്ടത്, ഇത് പ്രകൃതിക്ക് അഥവാ വൈദ്യശാസ്ത്രത്തിന് അതീതമായി നടന്നതാണെന്നും അതിനാൽ അത് അത്ഭുതത്തിൽപ്പെടുത്താം എന്നും. പിന്നീട് വിശദമായിട്ടുള്ള പരിശോധനകൾ നടത്തി സ്ഥിരീകരിക്കുന്നതിനുവേണ്ടിയാണ് Board of Inquiry-യെ നിയമിക്കുന്നത്. ഈ Board of Inquiry രൂപതാതത്തിൽ നടത്തിയതുപോലെയുള്ള സൂഷ്മനിരീക്ഷണങ്ങൾ നടത്തി, കാനോനിക നടപടികളിലൂടെ അത് സ്ഥിരീകരിച്ച് റോമിൽ സമർപ്പിക്കുകയും, റോമൻ കോൺഗ്രിഗേഷൻ നിയമിക്കുന്ന പ്രത്യേക കമ്മീഷൻ സ്ഥിരീകരിക്കുകയും ചെയ്തുകഴിയുമ്പോൾ അതൊരത്ഭുതമാണെന്ന് പരി. പിതാവ് അംഗീകരിക്കുകയും, Blessed അഥവാ വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിക്കുകയും ചെയ്യുന്നു. ആ വലിയ നിമിഷത്തില്യ്ക്കോണ് നാമെല്ലാം നോക്കിപാർക്കുന്നത്. തുടർന്ന് അതുപോലുള്ള ഒരു അത്ഭുതം കൂടെ നടക്കുമ്പോഴാണ് ദൈവദാസൻ വിശുദ്ധനായി പ്രഖ്യാപിക്കപ്പെടുന്നത്.

നമുക്കെല്ലാവർക്കും അറിയാവുന്നതുപോലെ ചാവറ അച്ചന്റേയും, വി. അൽഫോൻസാമ്മയുടേയും മറ്റ് പലരുടേയും നാമകരണനടപടികൾ നൂറ്റാണ്ടുകളോ, കാൽ നൂറ്റാണ്ടുകളോ ഒക്കെ കാലതാമസം വന്നിട്ടുണ്ട്. എന്നാൽ നിരന്തരമായ പ്രാർത്ഥനയിലൂടെ സ്വർഗ്ഗം യഥാർത്ഥത്തിൽ കൈയ്യൊപ്പ് വയ്ക്കുവാനായി ഏറെ തീഷ്ണതയോടെ വരുംകാലങ്ങളിൽ പ്രാർത്ഥിക്കാം. അവസാനമായി എന്നാൽ ഏറ്റം സുപ്രധാനമായി ഈ അവസരത്തിൽ വിശ്വാസികളെ ഓർമ്മപ്പെടുത്തുവാനായി പരി. സിംഹാസനം ഓർമ്മപ്പെടുത്തുന്നത്: Sanctorum Mater എന്ന നാമകരണനടപടികളെകുറിച്ചുള്ള പ്രത്യേക രേഖയിൽ 143-ാം നമ്പർ, 4-ാം ഖണ്ഡികയിൽ



കവർ സ്റ്റോറി

റവ. ഡോ. മോൺ. ജോൺ കൊച്ചുതുണ്ടിൽ

തിരുവനന്തപുരം മേജർ അതിരൂപതാ വികാരി ജനറാൾ & ചാൻസിലർ



# ദൈവദാസൻ ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധപദ നാമകരണ നടപടികൾ: ഇതുവരെ, ഇപ്പോൾ, ഇതിനുശേഷം

**ആമുഖം**



ദൈവത്താൽ പ്രത്യേകം വിശുദ്ധീകരിക്കപ്പെട്ട, പുണ്യജീവിതം നയിച്ച വിശ്വാസികളെ കത്തോലിക്കാ തിരുസഭ നിയതമായ കാനോനിക നടപടികളിലൂടെയും, ആത്മീയ നൽവരങ്ങളിലൂടെയും വിവേചിച്ചറിഞ്ഞ്, അവരെ വിശുദ്ധരായി ലോകസമക്ഷം പ്രഖ്യാപിക്കുന്നു. തിരുസഭയിലെ ഏറ്റവും ശ്രേഷ്ഠവും മഹത്വപൂർണ്ണവും ആദരവർഹിക്കുന്നതുമായ പദവി ഇതുതന്നെ. ശുശ്രൂഷാ പൗരോഹിത്യത്തിലെ ഉന്നതസ്ഥാനങ്ങളായ മാർപ്പാപ്പ, കർദ്ദിനാൾ, മെത്രാൻ തുടങ്ങിയ സ്ഥാനമാനങ്ങളെല്ലാം വിശുദ്ധിയിലേക്കുള്ള ആത്മീയ കൈവഴികൾ മാത്രം. വിശുദ്ധരുടെ ഗണത്തിൽ ചേർക്കപ്പെടുന്നവർ ലോകമെമ്പാടുമുള്ള അൾത്താരയിൽ പരസ്യമായ വണക്കത്തിന് അർഹരാകുന്നു, പരസ്യ ആരാധനയിൽ

ഇപ്രകാരം പറഞ്ഞിരിക്കുന്നു: It is of extreme importance always to refrain from any act that could mislead the faithful into thinking wrongly that the closing of the Inquiry necessarly implies the beatification and canonisation of the Servant of God.

അപ്പോൾ ഈഒരു closing ceremony നടന്നതുകൊണ്ട് വിശുദ്ധപദവിയിലേയ്ക്ക് ഉയർത്തപ്പെട്ടിരിക്കുന്നു എന്ന തെറ്റിധാരണ ജനസമൂഹത്തിൽ, ദൈവജനത്തിൽ പടരുവാൻ പാടില്ലാ എന്നും, അൾത്താരയുടെ വണക്കത്തിന് അല്ലെങ്കിൽ public veneration or cult ഒഴിവാക്കണമെന്നും പരി. സിംഹാസനം അനുശാസിക്കുന്നു. മറ്റൊരുതരത്തിൽ വീണ്ടും ലളിതമായ ഭാഷയിൽ പറഞ്ഞാൽ "ഒരുപോലിങ്ങും മാർ ഈവാനിയോസ് " എന്ന് കുക്കിലിയോനിൽ ചേർത്ത് പരസ്യമായി ചൊല്ലുവാനോ, പരസ്യമായി മദ്ധ്യസ്ഥപ്രാർത്ഥന നടത്തുവാനോ പാടുള്ളതല്ല. എന്നാൽ നമ്മുടെ വ്യക്തിപരമായ ദൈവദാസനോടുള്ള ഭക്തി, നമ്മുടെ ഭവനങ്ങളിലും, വ്യക്തിപരമായും മറ്റേതുതരത്തിലുമുള്ള പ്രാർത്ഥനകളിലൂടെയും മറ്റും പ്രചരിപ്പിക്കുവാൻ നമുക്ക് കടമയുണ്ട്. അതിലൂടെ മാത്രമേ ഈ Cause യഥാർത്ഥത്തിൽ വിജയിക്കുയുള്ളൂ. നിയമപ്രകാരം പ്രത്യേകം ഓർമ്മപ്പെടുത്തേണ്ടതും Keynote Address-ലൂടെ നൽകേണ്ടതുമായ അറിവുകൾ ഞാൻ ഞാനിവിടെ നൽകി കഴിഞ്ഞു. ഈ നാമകരണ നടപടികളുടെ അതിരൂപതാതല ശുശ്രൂഷയിൽ ആദ്യാവസാനം നിരവധിയായിട്ടുള്ളതായ ആളുകൾ എന്നെ വ്യക്തിപരമായിട്ടും അതുപോലെതന്നെ ഔദ്യോഗികമായിട്ടും സഹായിച്ചിട്ടുണ്ട്. അവരെയെല്ലാവരേയും കൃതജ്ഞതയോടുകൂടി ഓർത്തുകൊണ്ട് ഈ ലഘുവിവരണം ഇവിടെ ഉപസംഹരിക്കുന്നു. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ! നമ്മുടെ ത്യാഗവും, പ്രാർത്ഥനയും, ദൈവമഹത്വത്തിനും, ദൈവദാസൻ ആർച്ച്ബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ ഫലപ്രാപ്തിക്കും കാരണമാകട്ടെ. പരിശുദ്ധ ദൈവമാതാവിന്റെ മാദ്ധ്യസ്ഥം നമ്മുടെ എല്ലാ പ്രവർത്തനങ്ങൾക്കും എന്നും കോട്ടയായിരിക്കട്ടെ!

അവരുടെ നാമങ്ങൾ സ്മരിക്കപ്പെടുന്നു. അതുപോലെ, അവരുടെ നാമത്തിൽ ആരാധനാലയങ്ങൾ സ്ഥാപിക്കപ്പെടുകയും, തിരുനാളുകൾ ആഘോഷിക്കുകയും, അവരുടെ തിരുശേഷിപ്പുകൾക്ക് പ്രത്യേക ആദരവ് നൽകുകയും ചെയ്യുന്നു. ഇപ്രകാരം ഒരു വ്യക്തിയെ വിശുദ്ധനോ വിശുദ്ധയോ ആയി പരിഗണിക്കുക പ്രധാനമായും മൂന്നു ഘട്ടങ്ങളിലൂടെ നടത്തുന്ന സുതാര്യവും, വസ്തുനിഷ്ഠവുമായ പഠനങ്ങളുടെയും, പരിശോധനയുടെയും പശ്ചാചത്തലങ്ങളിലാണ്. ഇതിൽ പ്രഥമ തലം രൂപതയ്ക്കകത്ത് നടത്തപ്പെടുന്നു. രണ്ടാം ഘട്ടം റോമിലെ വിശുദ്ധരുടെ നാമകരണ നടപടികൾക്കുള്ള തിരുസംഘത്തിൽ നിർവ്വഹിക്കപ്പെടുന്നു. മൂന്നാം ഘട്ടത്തിൽ പരിശുദ്ധ മാർപ്പാപ്പാ തിരുമേനി മുകളിൽ പറഞ്ഞ രണ്ടു ഘട്ടങ്ങളിലെ പരിശോധനാ ഫലങ്ങളെ അംഗീകരിച്ച് പ്രഖ്യാപിക്കുന്നു.

മാർ ഈവാനിയോസ് പിതാവിന്റെ ജീവിത വിശുദ്ധിയെ സംബന്ധിച്ച് ആർക്കും ലേശം സംശയമില്ല. അതുകൊണ്ടുതന്നെയാണ് ആയിരങ്ങൾ ആ പുണ്യതാതന്റെ സ്വർഗ്ഗീയ മാദ്ധ്യസ്ഥം നിരന്തരം തേടിക്കൊണ്ടിരിക്കുന്നത്. എന്നാൽ, ഇപ്രകാരം ലഭ്യമാകുന്ന അനുഗ്രഹങ്ങളുടെ കീർത്തി പുണ്യപരിമളമായി എങ്ങും പ്രസരിക്കുമ്പോൾ, അത് സാക്ഷ്യങ്ങളായി തീരുമ്പോൾ, അവയൊക്കെ അന്വേഷണ വിധേയമായി തെളിയിക്കപ്പെടുമ്പോൾ മാത്രമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയെ ധന്യനും, വാഴ്ത്തപ്പെട്ടവനും അവസാനം വിശുദ്ധനുമായി കത്തോലിക്കാ തിരുസഭ ഔദ്യോഗികമായി



പ്രഖ്യാപിക്കുന്നത്. ആഗോള കത്തോലിക്കാസഭയിൽ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയെ ഒരു വിശുദ്ധനായി പ്രഖ്യാപിക്കുന്നതിന്റെ ആദ്യഘട്ട നടപടികൾ, അതായത് രൂപതാതലത്തിലുള്ള അന്വേഷണങ്ങളും പ്രാർത്ഥനാനിർഭരമായ പഠനങ്ങളുമാണ് ഇക്കഴിഞ്ഞ 2016 ആഗസ്റ്റ് 25-ന് പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ ഔദ്യോഗികമായി സമാപിച്ചത്. ഈ ഘട്ടത്തിൽ നടന്ന കാനോനിക അന്വേഷണ-പഠന നാൾവഴികളുടെ അടരുകൾ ഒരു ചരിത്രമായി രേഖപ്പെടുത്തുകയാണ് ഈ ലേഖനത്തിന്റെ അടിസ്ഥാന ലക്ഷ്യം.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണവുമായി ബന്ധപ്പെട്ട് തിരുവനന്തപുരം മേജർ അതിഭദ്രാസനതലത്തിൽ ഇതുവരെ നടന്നിട്ടുള്ള നടപടികളെ പ്രധാനമായും രണ്ടു ഘട്ടങ്ങളിലായി വീക്ഷിക്കുക തീർത്തും യുക്തിസഹമാണ്. നയ്യാമിക ചട്ടക്കൂടുകൾക്കു പുറത്ത്, ഔദ്യോഗിക പരിവേഷങ്ങളില്ലാതെ ഈ വിഷയത്തിൽ നടന്നുകൊണ്ടിരുന്ന ദൈവീകമായ ഒരു പ്രാഥമിക തലമുണ്ട്. അതുപോലെ തന്നെ, കാനോനികമായി നടത്തപ്പെട്ട ഒരു രണ്ടാം ഘട്ടവും. ഇതിലെ ഒന്നാംഘട്ടം രണ്ടാംഘട്ടത്തിന് വഴിവെട്ടമായി എന്നു പറയുന്നതായിരിക്കും കൂടുതൽ ശരി.

## ഇതുവരെ (1953–1997)

ഭാഗ്യസ്മരണാർഹനായ മാർ ഈവാനിയോസ് തിരുമേനി ദിവംഗതനായ 1953 ജൂലൈ 15 മുതൽ, നാമകരണ നടപടികൾക്ക് ആരംഭംകുറിച്ച 1997 ജൂലൈ 15-ന് ഇടയിലുള്ള കാലഘട്ടത്തെ ഭക്തിസാന്ദ്രമായ പ്രഥമതലമെന്ന് വിളിക്കാവുന്നതാണ്. തിരുമേനി ജീവിച്ചിരുന്ന കാലത്ത് സഭയ്ക്കകത്തും പുറത്തുമുള്ള വിശാലമനുഷ്യ സമൂഹം പിതാവിനെ വളരെ വലിയ ആദരവോടെയാണ് കണ്ടിരുന്നത്. പണ്ഡിതനും പാമരനും, പണക്കാരനും പാവപ്പെട്ടവനും, രാഷ്ട്രീയ പ്രവർത്തകരും സാംസ്കാരിക നേതാക്കളും, രാജാക്കന്മാരും സാധാരണക്കാരും എല്ലാം അതിലുൾപ്പെടുന്നു. തിരുവനന്തപുരം സെന്റ് മേരീസ് കത്തീഡ്രലിന്റെ പ്രധാന അൾത്താരയുടെ അടിഭാഗത്ത് സ്ഥിതിചെയ്യുന്ന തിരുമേനിയുടെ പുണ്യകബറിടം 1953 കാലഘട്ടം മുതൽ അനേകർക്ക് ആശ്വാസവും, അത്ഭുതകരമായ വെളിച്ചവും, സ്വർഗ്ഗീയ നൽവരങ്ങളും പകർന്നു നൽകി എന്നതിന് ചരിത്രംതന്നെ സാക്ഷി. ധാരാളം മനുഷ്യർ ജാതിമതഭേദമന്യേ വ്യക്തികളായും കുടുംബമായും ഈ കബറിടത്തിൽ വന്ന് പ്രാർത്ഥിക്കുക പതിവു കാഴ്ചയായിരുന്നു. ബഹുമാനപ്പെട്ട വൈദികർ വിശ്വാസികളോടൊത്ത് കബറിടത്തോടു ചേർന്നുള്ള അൾത്താരയിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചിരുന്നു. ചുരുക്കത്തിൽ, തിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന കബറിടം അന്നും ഇന്നും എല്ലാവർക്കും ഒരു ആത്മീയ പുണ്യസങ്കേതമാണ്.

1954 മുതൽ വന്ദ്യപിതാവിന്റെ ഓർമ്മപ്പെരുന്നാൾ എല്ലാ ജൂലൈ 15-നും ഭക്ത്യാദരവുകളോടെ പട്ടം ഭദ്രാസന ദൈവാലയത്തിൽ നടന്നുവന്നു. ഇതോടനുബന്ധിച്ച് സഭയുടെ മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് ഒരു ഇടയലേഖനം അല്ലെങ്കിൽ സർക്കുലർ സഭാവിശ്വാ

സികൾക്കു മുഴുവനും അയക്കുക പതിവാണ്. ആഘോഷമായ വിശുദ്ധ കുർബ്ബാന, അനുസ്മരണാ പ്രഭാഷണം, കബറിങ്കലുള്ള ധൂപപ്രാർത്ഥന, നേർച്ച വിളമ്പ് ഇവയൊക്കെയായിരുന്നു ഇതിലെ ആഘോഷ ങ്ങൾ. ഏതാനും വർഷങ്ങൾക്കുശേഷം മാർ ഈവാനി യോസ് അവാർഡും എൺഡോവ്മെന്റുകളും ഈ അവസരത്തിൽ നൽകുവാൻ തുടങ്ങി. നിരവധി വൈദികരും സന്യാസ്തരും വിശ്വാസികളും ഈ അനുഗ്രഹകരമായ കർമ്മങ്ങളിൽ എപ്പോഴും പങ്കു ചേർന്നിരുന്നു.

1978 മുതൽ ആദരണീയനായ തിരുവനന്തപുരം അതിരൂപതയിലെ വൈദികനായ ബഹു. ഡൊമിനിക് സഖറിയാസച്ചൻ പ്രാർത്ഥിച്ച് നേതൃത്വം കൊടുത്ത ഒരു ചെറുതീർത്ഥാടക സംഘം കാഷായ വസ്ത്രം ധരിച്ച്, പെരുനാട്ടിലെ മുണ്ടൻമലയിൽ നിന്ന് ദൈവസ്തുതികൾ ആലപിച്ച് കാൽനടയായി വന്ദ്യപിതാവിന്റെ കബറിങ്കൽ എത്തുകയുണ്ടായി. അദ്ദേഹത്തോടൊപ്പം ഏതാനും വൈദികരും അത്മായരും ഈ തീർത്ഥയാത്രയിൽ പങ്കുചേർന്നു. ദൈവാനുഗ്രഹത്താൽ, ക്രമേണ ഈ തീർത്ഥാടനപദയാത്ര വളരുവാനും വലിയ സാക്ഷ്യ മാകുവാനും തുടങ്ങി. കാലാന്തരത്തിൽ സഭാതലവനും പിതാക്കന്മാരും എല്ലാവരും ഒന്നിച്ചുനടക്കുന്ന ഒരു പുണ്യയാത്രയായി അതു പരിണമിക്കുകയും ചെയ്തു. ഈ യാത്രയിലൂടെ വിശ്വാസികൾ നിരവധി അത്ഭുതകരമായ അനുഭവങ്ങൾക്ക് സാക്ഷികളായി. തിരുവനന്തപുരം അതിരൂപതയുടെ വൈദികപരിശീലന കേന്ദ്രമായ സെന്റ് അലോഷ്യസ് മൈനർ സെമി നാരിയിലെ വൈദികരും വൈദികവിദ്യാർത്ഥികളും ആഴ്ചയിലൊരു ദിവസം കബറിങ്കൽ ധ്യാനവും യാമപ്രാർത്ഥനയും വിശുദ്ധ കുർബ്ബാനയും നടത്തി യിരുന്നു. ചുരുക്കത്തിൽ, ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ ജീവിതസമർപ്പണവും അന്നും ഇന്നും അനേകായിരങ്ങൾക്ക് ഒരു വിശുദ്ധ സാക്ഷ്യമായിരുന്നു. തിരുമേനിയുടെ ആഴമായ ദൈവസ്നേഹവും പ്രാർത്ഥനയും പരിശുദ്ധ മാതാവി നോടുള്ള അകമഴിഞ്ഞ ഭക്തിയും, സർവ്വതും ഉപേക്ഷിച്ചുള്ള സന്യാസവും, സഭയുടെ ഐക്യ ത്തിനായുള്ള ധീരമായ പോരാട്ടവും, സുവിശേഷ വൽക്കരണത്തിനായുള്ള തീഷ്ണതയും ആണ് ഇതിന് നിദാനമായി വർത്തിച്ചത്. അനൗപചാരികമായ ഭക്ത്യാദരവുകളുടെ പ്രകടനങ്ങളും തീർത്ഥാടനവു മൊക്കെയാണ് തിരുമേനിയുടെ കാനോനികമായ നാമകരണ നടപടികൾക്കുള്ള രണ്ടാം ഘട്ടത്തിന് വഴിതെളിച്ചുവെന്നത് ഇതിൽ നിന്നും സുവിദിതമാണ്.

## ഇപ്പോൾ (1997-2016)

ഭാഗ്യസ്മരണാർഹനായ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധ നാമകരണ നടപടികളുടെ രണ്ടംഘട്ടം തീർത്തും ഔദ്യോഗികവും സുദീർഘവുമാണ്. നിയതമായ നയ്യാമിക പശ്ചാത്ത ലത്തിലാണ് അവ നടത്തപ്പെട്ടിരിക്കുന്നത്. 1997 ജൂലൈ 15-ന് തുടക്കംകുറിച്ച അതിഭദ്രാസനതല നാമകരണ നടപടികൾ 2016 ആഗസ്റ്റ് 25-നാണ് ഔദ്യോഗികമായി പര്യവസാനിച്ചത്. ഭാഗ്യസ്മരണാർഹനായ ആർച്ചു ബിഷപ്പ് സിറിൽ മാർ ബസേലിയോസ് തിരുമേനി തുടങ്ങിവച്ച നടപടിക്രമങ്ങൾ 2007 മുതൽ മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് ക്ലീമീസ് കാതോലി ക്കാബാവാ അതീവ ജാഗ്രതയോടും അതിലേറെ വ്യക്തിപരമായ ആത്മസമർപ്പണത്തോടെയും പൂർത്തി യാക്കി. അനേക വ്യക്തികളുടെയും സമൂഹങ്ങളുടെയും കൂട്ടായുള്ള ത്യാഗവും പരിശ്രമവും അതിന് പിൻ ബലമായി എന്നുള്ളതും വസ്തുത തന്നെ. ഇപ്രകാരം നിർവ്വഹിക്കപ്പെട്ട രണ്ടാം ഘട്ടത്തിന്റെ ഒരു സംക്ഷിപ്ത രൂപമാണ് താഴെവിവരിക്കുന്നത്.

### 1. കാനോനികമായ അപേക്ഷ സമർപ്പണം:

1997 ജൂലൈ 15-ന് നാമകരണ നടപടികൾ ആരംഭിക്കുന്നതിനുള്ള പ്രഥമ കാനോനിക അപേക്ഷ ബഥനി സന്യാസ സമൂഹത്തിന്റെ സുപ്പീരിയർ ജനറലായിരുന്ന പെരിയ ബഹു. ജെറോം പീടികപ്പറമ്പിൽ ഓ.ഐ.സി., ബഥനി സന്യാസിനി സമൂഹത്തിന്റെ സുപ്പീരിയർ ജനറൽ മദർ ഫിലോമിന എസ്.ഐ.സി., മേരീമക്കൾ സന്യാസിനീ സമൂഹത്തിന്റെ സുപ്പീരിയർ ജനറൽ മദർ ഫെലിക്സ് ഡി.എം. എന്നിവർ ചേർന്ന് തിരുനന്തപുരം മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് തിരുമേനി സമക്ഷം സമർപ്പിച്ചു. പ്രസ്തുത അപേക്ഷ സ്വീകരിച്ചുകൊണ്ട് ആവശ്യമായ അടിയന്തിര നടപടികൾക്ക് വന്ദ്യപിതാവ് തുടക്കം കുറിച്ചു.

### 2. നാമകരണ നടപടികളുടെ പൊതുപ്രഖ്യാപനം

നാമകരണ നടപടികൾക്കായുള്ള അപേക്ഷസമർപ്പ ണത്തിനു ശേഷം 1998 ഫെബ്രുവരി 25-ന് അതു സംബന്ധിച്ചുള്ള പൊതു പ്രഖ്യാപനം പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. അന്നേദിവസം രാവിലെ 8 മണിക്ക് പിതാവിന്റെ മുഖ്യകാർമ്മികത്വത്തിൽ നടന്ന ആഘോ ഷമായ വി. സമൂഹബലിയിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ ശ്രേഷ്ഠാചാര്യന്മാരും ധാരാളം വൈദികരും സന്യസ്തരും ദൈവജനവും സന്നിഹി തരായിരുന്നു. വിശുദ്ധ കുർബ്ബാന മധ്യേ അഭിവന്ദ്യ പിതാവ് നാമകരണനടപടികളെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ചു. തുടർന്ന് അഭിവന്ദ്യ തോമസ് മാർ കൂറിലോസ് തിരുമേനി അനുസ്മരണാ സന്ദേശം നൽകി (തിരു. അതി. ബുള്ളറ്റിൻ വാല്യം 9, 1998 മാർച്ച്, ലക്കം3). ഈ വിഷയങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്താ സഭാമക്കൾ ഏവർക്കും ഒരു കൽപ്പന അയയ്ക്കുകയും ചെയ്തു (പ്രോട്ടോ. നം. പി.എൽ. 6/98).

### 3. പോസ്റ്റുലേറ്റർ നിയമനം

അതിരൂപതാ തലത്തിലുള്ള നാമകരണ നടപടി കളുടെ അന്വേഷണ-പഠനങ്ങളുടെ ഉത്തരവാദിത്തം വാദിഭാഗത്തുനിന്ന് വസ്തുനിഷ്ഠമായി നടത്തുന്നതിനും അതിനാവശ്യമായ നയ്യാമിക ക്രമീകരണങ്ങൾ നടപ്പി ലാക്കുന്നതിനും ഒരു പോസ്റ്റുലേറ്ററെ നിയമിക്കുക എന്നുള്ളതായിരുന്നു തുടർനടപടി. അതിൻപ്രകാരം 1998 ഫെബ്രുവരി 25-ന് റവ. ഡോ. ആന്റണി വലിയവിളയിൽ ഓ.ഐ.സി. യെ നാമകരണ നടപടികളുടെ പോസ്റ്റു ലേറ്ററായി നിയമിച്ചു.

### 4. നാമകരണ നടപടികൾക്കായുള്ള ഓഫീസ് സ്ഥാപനം

തിരുവനന്തപുരം പട്ടം സെന്റ് മേരീസ് അതിഭദ്രാസന ദൈവലയത്തിലെ കബറിടത്തോടനുബന്ധിച്ച് നാമകരണ നടപടികൾക്കായുള്ള ഒരു പ്രത്യേക ഓഫീസ് മാർ ഈവാനിയോസ് തിരുമേനിയുടെ 45-ാം ഓർമ്മപ്പെരുനാൾ ദിനമായ 1998 ജൂലൈ 15-ന് പ്രവർത്തനമാരംഭിച്ചു. നാമകരണനടപടികളുമായി ബന്ധപ്പെട്ട കാര്യങ്ങൾ അറിയിക്കുന്നതിനും പിതാവിന്റെ മദ്ധ്യസ്ഥതയിൽ ഉദ്ദിഷ്ഠകാര്യങ്ങൾ സാധിച്ചവരുടെ സാക്ഷ്യങ്ങൾ രേഖപ്പെടുത്തുന്നതിനുമാണ് ഇപ്രകാരം ഒരു ഓഫീസ് സ്ഥാപിതമായത് (തിരു. അതി. ബുള്ളറ്റിൻ വാല്യം 3, 1998 ആഗസ്റ്റ്, ലക്കം 8).

### 5. പോസ്റ്റുലേറ്ററുടെ ഔദ്യോഗികമായ അപേക്ഷാസമർപ്പണം

തുടർന്നുവന്ന ഏഴുവർഷങ്ങളുടെ ഇടവേളയിൽ നാമകരണനടപടികളുടെ പോസ്റ്റുലേറ്റർ ബഹു. ആന്റണി വലിയവിളയിൽ ഓ.ഐ.സി. അച്ചൻ ഇതുമായി ബന്ധപ്പെട്ട നാനാവിഷയങ്ങളെ അപഗ്രഥിച്ച് സൂക്ഷ്മ പഠനങ്ങൾ നടത്തി. തുടർന്ന് അപേക്ഷകരുമായി ആലോചിച്ച് കാനോനിക നടപടി ആരംഭിക്കുന്നതിനുള്ള ഔദ്യോഗിക അപേക്ഷ തയ്യാറാക്കി 2005 ജൂലൈ 15-ന്, ഇതിനോടകം മേജർ ആർച്ചുബിപ്പ്- കാതോലിക്കാ ബാവായായി ഉയർത്തപ്പെട്ട മോറാൻ മോർ സിറിൽ ബസേലിയോസ് ബാവാതിരുമേനിയുടെ മുമ്പാകെ സമർപ്പിച്ചു. പ്രസ്തുത അപേക്ഷ തിരുമേനി സ്വീകരിച്ചു.

### 6. സന്തോഷ സന്താപങ്ങളുടെ ഇടനാഴിയിൽ

2007 ജനുവരി 18-ന് മേജർ ആർച്ചുബിഷപ്പ് സിറിൽ ബസേലിയോസ് കാതോലിക്കാബാവാ കാലം ചെയ്തു. നാമകരണ നാൾവഴിയിലെ ഒരു സങ്കടകാഴ്ചയായി അതുമാറി. ചെറിയ അജഗണമേ ഭയപ്പെടേണ്ട എന്ന യേശുനാഥന്റെ വചസ്സുകൾ വീണ്ടും അന്വർത്ഥമായി. 2007 മാർച്ച് 5-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് തിരുവല്ലാ ആർച്ചുബിഷപ്പായിരുന്ന ഐസക് മാർ ക്ലീമീസ് മെത്രാപ്പോലീത്തായെ സഭയുടെ തലവനും പിതാവും, തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ അദ്ധ്യക്ഷനുമായി തെരഞ്ഞെടുത്തു. ഈ തെരഞ്ഞെടുപ്പ് മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളെ സംബന്ധിച്ച് തീർത്തും അർത്ഥസമ്പൂർണ്ണവും ഫലപ്രദവുമായ ഒരു കാലഘട്ടമായിരുന്നു എന്നുള്ളതിന് ചരിത്രം തന്നെ സാക്ഷി.

### 7. ദൈവദാസപദവി പ്രഖ്യാപനം

മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ ഇത്രയുകാലം നടന്ന നാമകരണ നടപടികൾ വിശദമായി പരിശോധിക്കുകയും പോസ്റ്റുലേറ്ററോട് തൽസ്ഥാനത്ത് തുടരാനും അനന്തരനടപടികൾക്കായുള്ള നിർദ്ദേശങ്ങളും നൽകുകയും ചെയ്തു. നാമകരണ നടപടികൾ സംബന്ധിച്ചുള്ള വിശദവിവരങ്ങൾ കാതോലിക്കാബാവാ മലങ്കര കത്തോലിക്കാ സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിൽ അവതരിപ്പിച്ചു. നാമകരണനടപടികളുടെ അടുത്ത ഘട്ടമെന്ന നിലയിൽ മാർ ഈവാനിയോസ് തിരുമേനിയെ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കാ ബാവാ തിരുമേനി ദൈവദാസനായി ഔദ്യോഗികമായി പ്രഖ്യാപിച്ചു (പ്രോട്ടോ. നം. സി.പി.എൽ. 4/2008). അങ്ങനെ മാർ ഈവാനിയോസ് തിരുമേനി തിരുസഭയിൽ ദൈവദാസനായി അറിയപ്പെടുകയും ചെയ്തു.

### 8. തടസ്സം ഒഴിവാക്കിത്തീർക്കുന്ന ഔദ്യോഗിക രേഖ

വന്ദ്യപിതാവിന്റെ നാമകരണ നടപടികളുടെ ഭാഗമായി റോമിലെ വിശുദ്ധരുടെ നാമകരണ നടപടികളുടെ അപ്പസ്തോലിക തിരുസംഘത്തിലേക്ക് തടസ്സമില്ലാതെ നാമകരണ നടപടികൾ തുടർന്നു കൊണ്ടുപോകുവാനുള്ള രേഖാമൂലമുള്ള ഉറപ്പ് ലഭിക്കുന്നതിനായി (Nihil Obstat) മേജർ ആർച്ചുബിഷപ്പ് -കാതോലിക്കോസ് അപേക്ഷ സമർപ്പിച്ചു. പ്രസ്തുത തിരുസംഘം തടസ്സങ്ങൾ ഇല്ലാ എന്ന് അറിയിച്ചു കൊണ്ടുള്ള ഔദ്യോഗിക കത്ത് (Prot. No. 2829, Nov. 11, 2009) കാതോലിക്കാബാവായ്ക്ക് നൽകുകയും ചെയ്തു.

### 9. കബർ ചാപ്പൽ വിപുലീകരണം

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെയും, സഭയുടെ തലവൻമാരായിരുന്ന ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെയും, സഭയുടെ പ്രഥമ മേജർ ആർച്ചുബിഷപ്പ്- കാതോലിക്കാബാവായായിരുന്ന മോറാൻ മോർ സിറിൽ ബസേലിയോസ് തിരുമേനിയുടെയും ഭൗതീകശരീരങ്ങൾ സ്ഥിതിചെയ്യുന്ന കബർ ചാപ്പൽ വിസ്തൃതമാക്കി നൽകുവാൻ അത്യഭിവന്ദ്യ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ തീരുമാനിച്ചു. കാരണം, ധാരാളം തീർത്ഥാടകർ ഇതിനോടകം കബറിടത്തിലെ നിത്യ സന്ദർശകരായി എത്തുന്നുണ്ടായിരുന്നു.വിശ്വാസികൾക്ക് സ്വച്ഛമായി പ്രാർത്ഥിക്കുവാനുള്ള അന്തരീക്ഷം ആവശ്യമാണെന്ന് തിരിച്ചറിഞ്ഞ്, കാതോലിക്കാബാവ തിരുമേനി ചാപ്പൽ വിപുലീകരണ ശ്രമങ്ങളാരംഭിച്ചു. 2008 ജൂലൈ 5-ന് മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ, പുതുക്കി പണിത കബർ ചാപ്പൽ കൂദാശ ചെയ്തു. മാത്രമല്ല, 2011 സെപ്റ്റംബർ 18-ന് കബർ ചാപ്പലിനോട് ചേർന്ന് ഒരു നിത്യാരാധാന ചാപ്പൽ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ആശീർവദിച്ച് നൽകുകയും ചെയ്തു. കബർ സന്ദർശിക്കുന്നവർക്ക് ഇത് വലിയ ഒരനുഗ്രഹവും ആത്മീയ നിറവുമായി.

### 10. ചരിത്ര കമ്മീഷന്റെ സ്ഥാപനം

നാമകരണ നടപടികളുടെ ഭാഗമായി വിവിധ കമ്മീഷനുകൾ, അന്വേഷണ സംഘം ഇവയൊക്കെ സ്ഥാപിക്കുക എന്നുള്ളതായിരുന്നു അടുത്ത നയ്യാമിക ഘട്ടങ്ങൾ. അതിൻപ്രകാരം, 2009 ഡിസം. 15-ന് ചരിത്ര കമ്മീഷൻ കാതോലിക്കാബാവാ ഔദ്യോഗികമായി സ്ഥാപിച്ചു. ഇതിന്റെ ചെയർമാനായി റവ. ഡോ. ജെയിംസ് പുതുപ്പറമ്പിൽ ഓ.ഐ.സി.യും, അംഗങ്ങളായി റവ. ഡോ. ചെറിയാൻ വാരിക്കാട്ടും റവ. ഫാ. പ്രഭീഷ് ജോർജ്ജ് മേക്കരികത്തും നിയമിതരായി. ഇവർ കാതോലിക്കാബാവാ തിരുമേനിയുടെ മുമ്പാകെ സത്യപ്രതിജ്ഞ ചെയ്ത് തങ്ങളുടെ ദൗത്യം ആരംഭിക്കുകയും ചെയ്തു. പിന്നീട് ബഹു. പ്രഭീഷ് ജോർജ്ജിന്റെ സ്ഥാനത്ത് റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ നിയമിതനായി. ദൈവദാസൻ

ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി എഴുതിയിട്ടുള്ള, പ്രകാശനം ചെയ്തതും അല്ലാത്ത തുമായ എല്ലാ രേഖകളും സസൂക്ഷ്മയായി പരിശോധിക്കുകയും അവയിലൂടെ ദൈവദാസന്റെ ധീരോദാത്തമായ പുണ്യജീവിതത്തിന്റെ സത്യാവസ്ഥ ചരിത്രപശ്ചാത്തലത്തിലൂടെ പഠിച്ച് വസ്തുനിഷ്ഠമായി റിപ്പോർട്ടു ചെയ്യുകയുമായിരുന്നു ഈ കമ്മീഷന്റെ പ്രത്യേക ചുമതല (നാമകരണ നിയമം, ആർട്ടിക്കിൾ 68). ഈ സംരംഭത്തിൽ സഹായികളായും, ഭാഷാന്തരം നടത്തുന്നതിനായും മറ്റും ധാരാളം വ്യക്തികളെ പല അവസരങ്ങളിലായി കാതോലിക്കാബാവാ തിരുമേനി നിയമിക്കുകയും ചെയ്തു.

**11. ദൈവശാസ്ത്ര കമ്മീഷൻ സ്ഥാപനം**

ദൈവദാസന്റെ ദൈവശാസ്ത്രപരമായ സമീപന ത്തിലെ വിശ്വാസ്യത പഠിക്കുന്നതിനായി രണ്ടു പരിശോധകരെ 2011 ജൂൺ 14-ന് കാതോലിക്കാ ബാവാ തിരുമേനി നിയമിച്ചു. നാമകരണ നടപടി നിയമ മനുസരിച്ച് ഇവരുടെ പേരുവിവരങ്ങൽ വെളിപ്പെടുത്താൻ അനുവാദമില്ല. ഈ രണ്ടുപേരും പരസ്പരം ഈ വിവരം അറിയാനും പാടില്ല. ഈ കമ്മീഷൻ വസ്തുനിഷ്ഠമായി ദൈവദാസന്റെ ദൈവശാസ്ത്ര വീക്ഷണം മുഴുവൻ വിലയിരുത്തി അന്വേഷണ കമ്മീഷന്റെ മുമ്പാകെ റിപ്പോർട്ടു സമർപ്പിച്ചു. ദൈവദാസന്റെ എഴുത്തുകളിലും പഠിപ്പിക്കലുകളിലും വിശ്വാസവിപരീതങ്ങളുണ്ടോ എന്ന പരിശോധനയാണ് ഈ കമ്മീഷൻ പ്രത്യേകമായി നിർവ്വഹിച്ചത്.

**12. മേജർ അതിഭദ്രാസനം അപേക്ഷകസ്ഥാനത്തേക്ക്**

ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനി യോസ് തിരുമേനിയുടെ നാമകരണ നടപടികളുടെ പുരോഗതി മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പത്താമത്തെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് (2010 നവം. 29 - ഡിസം.2) വിലയിരുത്തി. നാമകരണ നടപടികളുടെ കാനോനിക അപേക്ഷകരായ സന്യാസ സമൂഹങ്ങളോട് ചേർന്ന് സഭയായി ഇതിൽ പങ്കു ചേരണമെന്ന് സുന്നഹദോസ് തീരുമാനിച്ചു. കാരണം, ദൈവദാസൻ 23 വർഷം ശുശ്രൂഷചെയ്ത മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ തലവനായും വിശിഷ്യാ തിരുവനന്തപുരം അതിരൂപതയുടെ മേലദ്ധ്യക്ഷനുമായിട്ട് ആയിരുന്നതിനാലാണ്. അതിൻ പ്രകാരം 2011 ഏപ്രിൽ 14-ന് തിരുവനന്തപുരം മേജർ അതിഭദ്രാസനത്തെ നാമകരണനടപടികളുടെ അപേക്ഷ കസ്ഥാനത്ത് ചേർക്കുന്നതിനുള്ള അപേക്ഷ കാതോലി ക്കാബാവാ റോമിലെ പരി. സിംഹാസനത്തിന് സമർപ്പിച്ചു (തിരു. അതി. ബുള്ളറ്റിൻ വാല്യം 15, 2011 ഡിസം., ലക്കം 12).

**13. നാമകരണ നടപടികളുടെ പുതിയ ഓഫീസ് സംവിധാനങ്ങൾ**

1997 ജൂലൈ 15ന് ആരംഭിച്ച നാമകരണ നടപടികളുടെ ഓഫീസിന്റ പ്രവർത്തനം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയുടെ ഭാഗമായി രുന്നതും, എന്നാൽ മാർ ഈവാനിയോസ് പിതാവിന്റെ അരമനയുമായിരുന്നതുമായ കെട്ടിടത്തിലെ പരിമിതമായ സാഹചര്യങ്ങളിലായിരുന്നു നടന്നിരുന്നത്. എന്നാൽ, 2007 ജൂലൈ 15-ന് അടിസ്ഥാനശില ആശീർവദിച്ച് ഇവിടെ പണിതുടങ്ങിയ സഭയുടെ ആസ്ഥാനമായ കാതോലിക്കേറ്റ് സെന്റർ, 2011 സെപ്റ്റംബർ 21-ന് കൂദാശ ചെയ്യപ്പെട്ട് പ്രവർത്തനമാരംഭിച്ചതോടെ, നാമകരണ നടപടികളുടെ എല്ലാ പ്രവർത്തനങ്ങളും വിപുലമായി ഇവിടെത്തന്നെ തുടർന്നു. വൈദികരും സന്യസ്തരും വൈദിക വിദ്യാർത്ഥികളും അൽമായരും ഉൾപ്പെടുന്ന ഏതാണ്ട് 200 ലധികം ആളുകൾ ഇതിനായി വിവിധ ഓഫീസുകളിൽ പലസമയങ്ങളിൽ രാവും പകലും തീവ്രമായി അദ്ധ്വാനിച്ചിട്ടുണ്ട്.

**14. വൈസ് പോസ്റ്റുലേറ്റർ നിയമനം**

2011 ജൂൺ 14-ന് നാമകരണ നടപടികളുടെ ഫലപ്രദമായ പ്രവർത്തനത്തെ മുൻനിർത്തി കാതോലി ക്കാബാവാ റവ. സി. ഡോ. സാന്ദ്ര എസ്. ഐ.സി. യെ ഇതിന്റെ വൈസ് പോസ്റ്റുലേറ്ററായി നിയമിച്ച് കൽപ്പന നൽകുകയും ബഹു. സിസ്റ്റർ സത്യപ്രതിജ്ഞ ചെയ്ത്



ഉത്തരവാദിത്തമേറ്റെടുക്കുകയും ചെയ്തു. ബഹു. സിസ്റ്റർ വിശുദ്ധരുടെ നാമകരണ നടപടി വിഷയത്തിൽ റോമിൽ നിന്ന് ഉന്നതബിരുദം കരസ്ഥമാക്കിയ വ്യക്തിയായതുകൊണ്ട് തുടർന്നുള്ള പ്രവർത്തനം ഫലപ്രദമായി നിർവ്വഹിക്കാൻ സാധിച്ചു.

**15. അന്വേഷണ കമ്മീഷന്റെ സ്ഥാപനം**

ദൈവദാസന്റെ നാമകരണ നടപടികളുടെ ഭാഗമായി നിയമം അനുശാസിച്ചിട്ടുള്ള രീതിയിൽ 2011 ജൂൺ 14-ന് ഒരു അന്വേഷണ കമ്മീഷനെ കാതോലിക്കാബാവാ നിയമിച്ച് ഉത്തരവു നൽകി. റവ. ഡോ. മൈക്കിൾ വട്ടപ്പലം എപ്പിസ്കോപ്പൽ ഡെലഗേറ്റായും, റവ. ഫാ. സാജു അഗസ്റ്റിൻ സി.എസ്.ടി. നീതിന്യായ സൂക്ഷിപ്പുകാരനായും, റവ. ജോസ് മേരി എസ്.എച്ച്. നോട്ടറിയായും, പ്രൊഫ. പുഷ്പ അഗസ്റ്റിൻ വൈസ് നോട്ടറിയായും നിയമിതരായി സത്യപ്രതിജ്ഞ ചെയ്തു. ഈ കമ്മീഷൻ വൈദികർ, സന്യസ്തർ, അൽമായർ തുടങ്ങി മാർ ഈവാനിയോസ് പിതാവുമായി നേരിട്ട് ബന്ധപ്പെട്ട ഏതാണ്ട് 37 പേരുടെ സാക്ഷിമൊഴികൾ രേഖപ്പെടുത്തുകയുണ്ടായി.

**16. മേജർ അതിഭദ്രാസനം അപേക്ഷകരുടെ നിരയിൽ**

കാതോലിക്കാബാവാ റോമിലെ പരിശുദ്ധ സിംഹാസനത്തിന് തിരുവനന്തപുരം മേജർ അതിരൂപതയെ അപേക്ഷാർത്ഥി സ്ഥാനത്തേക്കു പരിഗണിക്കുന്നതിനായി സമർപ്പിച്ചിരുന്ന അപേക്ഷ പരി. സിംഹാസനം 2011 ആഗസ്റ്റ് 18-ന് അംഗീകരിച്ച് ഉത്തരവ് നൽകി. അങ്ങനെ ദൈവദാസന്റെ നാമകരണ നടപടികൾക്കായുള്ള അപേക്ഷകർ നാല് ആയി മാറുകയും ചെയ്തു.

**17. കബറിടത്തിലെ അനുദിന പ്രാർത്ഥനാ ക്രമീകരണം**

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിങ്കൽ അനുദിനമുള്ള പ്രാർത്ഥന ക്രമീകരിച്ചു നടത്തുന്നതിനുള്ള ആലോചനായോഗം 2012 നവം. 12-ാം തീയതി കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ മേജർ ആർച്ചുബിഷപ്സ് ഹൗസിൽ വച്ച് നടന്നു. ഇതിനോടകം എപ്പിസ്കോപ്പൽ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ഫാ. ആന്റണി വലിയവിളയിലും (തോമസ് മാർ അന്തോണിയോസ്) നാമകരണ നടപടികളുമായി ബന്ധപ്പെട്ട അൻപതോളം പേരും പ്രസ്തുത യോഗത്തിൽ പങ്കെടുത്തു. 2012 നവം. 15-ാം തീയതി മുതൽ കത്തീഡ്രൽ വികാരിയുടെ നേതൃത്വത്തിൽ പ്രാർത്ഥന ആരംഭിക്കുന്നതിന് പട്ടിക തയ്യാറാക്കി. തിങ്കളാഴ്ച ബഥനി ആശ്രമം, ചൊവ്വാഴ്ച സെന്റ് അലോഷ്യസ് സെമിനാരിയും സേക്രഡ് ഹാർട്ട് സിസ്റ്റേഴ്സും, ബുധനാഴ്ച സെന്റ് മേരീസ് കത്തീഡ്രൽ കാമ്പസിലുള്ളവരും മേരീമക്കൾ സമൂഹവും, വ്യാഴാഴ്ച കാതോലിക്കേറ്റ് സെന്ററും ഫ്രാൻസിസ്കൻ ബ്രദേഴ്സും, വെള്ളിയാഴ്ച മേജർ ആർച്ചുബിഷപ്സ് ഹൗസിലുള്ളവരും ബഥനി സിസ്റ്റേഴ്സും, ശനിയാഴ്ച സെന്റ് മേരീസ് കത്തീഡ്രലും ഈ പ്രാർത്ഥന നടത്തുവാൻ ക്രമീകരിച്ചു.

**18. കബറിടം തുറന്നുള്ള പരിശോധന**

2014 ജൂൺ 23-ന് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധ നാമകരണ നടപടികളുടെ ഭാഗമായി പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ സ്ഥിതിചെയ്യുന്ന അദ്ദേഹത്തിന്റെ കബറിടം തുറന്ന് കാനോനിക പരിശോധന നടത്തി. പരിശോധനാ നടപടികൾ പൂർത്തിയാക്കി ഭൗതികശേഷിപ്പ് അംശവസ്ത്രങ്ങളിൽ പൊതിഞ്ഞ് പ്രത്യേകപേടകത്തിലാക്കി പ്രാർത്ഥനയുടെ അന്തരീക്ഷത്തിൽ കത്തീഡ്രൽ ദൈവാലയത്തിൽ പൊതുദർശനത്തിന് വച്ചു. സഭയിലെ മെത്രാപ്പോലീത്താമാരായിരുന്നു ഭൗതീകശേഷിപ്പ് അടങ്ങിയ പേടകം ദൈവാലയത്തിലേക്കും തിരികെ കബറിങ്കലേക്കും സംവഹിച്ചത്. ബഥനി ആശ്രമ അദ്ധ്യക്ഷൻ റവ. ഡോ. മരിയദാസ് ഒ.ഐ.സി. മുൻപിൽ കുരിശുമായി നീങ്ങി.

അന്നേദിവസം രാവിലെ മേജർ ആർച്ച്ബിഷപ്പ് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്ന വി. സമൂഹബലിയിൽ ആർച്ച്ബിഷപ്പ് തോമസ് മാർ കൂറിലോസ്, ബിഷപ്പുമാരായ ഗീവർഗീസ് മാർ ദിവന്നാസിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, ഏബ്രഹാം മാർ യൂലിയോസ്, വിൻസെന്റ് മാർ പൗലോസ്, തോമസ് മാർ യൗസേബിയൂസ്, ജേക്കബ് മാർ ബർണബാസ്, തോമസ് മാർ അന്തോണിയോസ്, സാമുവൽ മാർ ഐറേനിയോസ് എന്നിവരും നിരവധി വൈദികരും സഹകർമ്മികരായിരുന്നു. കബറിടത്തിൽ നടന്ന പ്രാരംഭ ശുശ്രൂഷകളിലും സമാപനശുശ്രൂഷകളിലും ആർച്ച്ബിഷപ്പ് ഡോ. സൂസൈപാക്യം സന്നിഹിതനായിരുന്നു. ആമുഖ പ്രാർത്ഥനയ്ക്കുശേഷം നാമകരണനടപടികളുമായി ബന്ധപ്പെട്ട വിവിധ രേഖകൾ ബിഷപ്പുമാരായ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ്, സാമുവൽ മാർ ഐറേനിയോസ്, റൈറ്റ്. റവ. ഗീവർഗീസ് മണ്ണിക്കരോട്ട് കോർ എപ്പിസ്ക്കോപ്പ, വെരി റവ. മോൺ. ഡോ. മാത്യു മനക്കരകാവിൽ, വെരി റവ. ഫാ. കോശി ചിറക്കരോട്ട്, റവ. സിസ്റ്റർ സാന്ദ്ര എന്നിവർ പരസ്യമായി വായിച്ചു. തുടർന്ന് 21 അംഗങ്ങളുടെ വിദഗ്ധസമിതി കാതോലിക്കാബാവായുടെ മുമ്പാകെ സത്യപ്രതിജ്ഞ ചെയ്തു. റവ. ഡോ. മൈക്കിൾ വട്ടപ്പലം, റവ ഡോ. സാജു അഗസ്റ്റിൻ എന്നീ കാനൻ നിയമ വിദഗ്ധർ, ഡോ. ജോർജ് ആൻഡ്രൂസ്, ഡോ. നെൽസൺ ചാണ്ടി, ഡോ. ഏബ്രഹാം വർഗീസ് വട്ടശ്ശേരിൽ, റവ. ഡോ. സി. അതുല്യ എസ്.ഐ.സി., റവ. ഡോ. സി. ആൻസലറ്റ് ഡി.എം., ഡോ. ദീപ്തി ആൻ മാത്യൂസ് എന്നീ ഡോക്ടർമാരടങ്ങിയ സംഘം, ആർക്കിടെക്ട് കെ.ജെ. പീറ്റർ തുടങ്ങിയവരുടെ സംഘമായിരുന്നു സത്യപ്രതിജ്ഞ ചെയ്ത് കബർ തുറക്കുവാൻ നേതൃത്വം നൽകിയത്. റവ. ഡോ. കുര്യാക്കോസ് തടത്തിൽ പ്രാർത്ഥനാ ശുശ്രൂഷകളുടെ ക്രമീകരണത്തിന് നേതൃത്വം നൽകി. റവ. ഡോ. ഐസക് പറപ്പള്ളിലിന്റെയും റവ. ഡോ. ജോൺ കൊച്ചുതുണ്ടിലിന്റെയും നേതൃത്വത്തിലുള്ള പ്രാർത്ഥനാസംഘം ശുശ്രൂഷകൾക്ക് സഹായിച്ചു. വൈകിട്ട് 5-ന് ഭൗതികശേഷിപ്പ് കബറിൽ അടക്കം ചെയ്തു. മുഖ്യമന്ത്രി ഉമ്മൻചാണ്ടി, നിയമസഭാ സ്പീക്കർ ജി. കാർത്തികേയൻ, ഡെപ്യൂട്ടി സ്പീക്കർ എൻ. ശക്തൻ, മന്ത്രിമാരായ കെ.സി. ജോസഫ്, പി.ജെ.ജോസഫ്, വി. എസ്. ശിവകുമാർ, അനൂപ് ജേക്കബ്, എം.എൽ.എ.മാരായ കെ. മുരളീധരൻ, മോൻസ് ജോസഫ്, വി. ശിവൻകുട്ടി, പാലോട് രവി, എം.എ. വാഹിദ്, ആർ. സെൽവരാജ് എന്നി

വരും ഭൗതികശേഷിപ്പ് സന്ദർശിച്ചു.

**19. മാർ ഈവാനിയോസ് പ്രെയർ മിനിസ്ട്രി**

ദൈവദാസന്റെ കബറിടത്തിൽ വർഷത്തിൽ എല്ലാദിവസവും തുടർച്ചയായി രാവിലെ 9 മണിമുതൽ വൈകിട്ട് 5 വരെ മദ്ധ്യസ്ഥപ്രാർത്ഥന നടത്തുവാനുള്ള ക്രമീകരണം കാതോലിക്കാബാവാ സഭാമക്കളെ അറിയിച്ചു. ഇതിന്റെ ഉത്തരവാദിത്തം മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സുവിശേഷസംഘത്തെ തിരുമേനി ഏൽപ്പിക്കുകയും ചെയ്തു. എല്ലാദിവസവും രാവിലെ 9 മണിക്ക് ആരംഭിക്കുന്ന മദ്ധ്യസ്ഥ പ്രാർത്ഥന വി. കുർബ്ബാനയോടുകൂടി വൈകിട്ട് 5 മണിക്ക് അവസാനിക്കുന്നു. പ്രാർത്ഥനാ നിയോഗങ്ങൾ ഫോണിലൂടെയോ മറ്റു മാദ്ധ്യമങ്ങളിലൂടെയോ നൽകുന്നതിനും ക്രമീകരണമുണ്ട്. ദൈവദാസന്റെ 2016 ലെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ചുള്ള ഒരുക്ക പ്രാർത്ഥനയുടെ തുടക്കദിവസമായ ജൂലൈ 1-നാണ് ഔദ്യോഗികമായി പ്രെയർ മിനിസ്ട്രി ആരംഭിച്ചത് (സർക്കുലർ നം. സി.സി.എൽ 2/2016).

**20. മേജർ അതിഭദ്രാസനതല നാമകരണ അന്വേഷണ സമാപനം**

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണ നടപടികളുടെ മേജർ അതിഭദ്രാസനതല സമാപനം 2016 ആഗസ്റ്റ് 25-ന് പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്നു. രാവിലെ 8.00-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവും തിരുവനന്തപുരം മേജർ അതിഭദ്രാസനാദ്ധ്യക്ഷനുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ അർപ്പിക്കപ്പെട്ട വി. കുർബാനയോടുകൂടിയാണ് ചടങ്ങുകൾ ആരംഭിച്ചത്. പരി. സുന്നഹദോസ് സെക്രട്ടറിയും തിരുവല്ലാ അതിഭദ്രാസനാദ്ധ്യക്ഷനുമായ അഭിവന്ദ്യ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് തിരുമേനി വി. കുർബാനമദ്ധ്യേ വചനസന്ദേശം നൽകി. മാവേലിക്കര ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനി, ബത്തേരി ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ജോസഫ് മാർ തോമസ് തിരുമേനി, ഗുഡ്ഗാവ് ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് തിരുമേനി, നാമകരണനടപടികളുടെ പോസ്റ്റുലേറ്ററും കട്കി എക്സാർക്കേറ്റ് അദ്ധ്യക്ഷനുമായ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനി, തിരുവനന്തപുരം മേജർ അതിഭദ്രാസന സഹായമെത്രാൻ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി, തിരുവല്ലാ അതിഭദ്രാസന സഹായമെത്രാൻ അഭിവന്ദ്യ ഫിലിപ്പോസ് മാർ സ്തേഫാനോസ് തിരുമേനി, വിവിധ ഭദ്രാസനങ്ങളിലെ വികാരി ജനറൽമാർ, കോറെപ്പിസ്കോപ്പാമാർ, ബഥനി സന്ന്യാസസമൂഹത്തിന്റെ പ്രൊവിൻഷ്യൽ സുപ്പീരിയേഴ്സ്, വിവിധ ഭദ്രാസനങ്ങളിലെ നിരവധി വൈദികർ എന്നിവർ സഹകാർമ്മികരായിരുന്നു. വി. കുർബാനയെ തുടർന്ന് നാമകരണനടപടികളുടെ മേജർ അതിഭദ്രാസനല സമാപനം കുറിച്ചുകൊണ്ടുള്ള ഔദ്യോഗിക നടപടികൾ ആരംഭിച്ചു. പ്രസ്തുത നടപടിക്രമങ്ങളുടെ അദ്ധ്യക്ഷനായി സഭയുടെ തലവനും പിതാവും തിരുവനന്തപുരം മേജർ അതിഭദ്രാസനാദ്ധ്യക്ഷനുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ തിരുമേനിയെ പോസ്റ്റുലേറ്റർ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനി ഔദ്യോഗികമായി ക്ഷണിച്ചു. തുടർന്ന് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ പ്രാർത്ഥനാ ശുശ്രൂഷകൾ നടന്നു. പ്രാർത്ഥനാ ശുശ്രൂഷയുടെ ഭാഗമായുള്ള മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് യഥാക്രമം നാമകരണനടപടികളുടെ അപേക്ഷകരായ തിരുവനന്തപുരം മേജർ അതിഭദ്രാസനത്തെയും മേജർ അതിഭദ്രാസനാദ്ധ്യക്ഷനായ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയെയും പ്രതിനിധീകരിച്ച് മേജർ അതിഭദ്രാസന സഹായമെത്രാൻ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി, ബഥനി സന്ന്യാസസമൂഹത്തെ പ്രതിനിധീകരിച്ച് റവ. ഡോ. വർഗീസ് തൈക്കൂട്ടത്തിൽ ഒ.ഐ.സി., മേരീമക്കൾ സന്ന്യാസിനിസമൂഹത്തെ പ്രതിനിധീകരിച്ച് റവ. മദർ ജൈൽസ് മേരി ഡി.എം., ബഥനി സന്ന്യാസിനിസമൂഹത്തെ പ്രതിനിധീകരിച്ച് റവ. സി. ആർദ്ര എസ്.ഐ.സി., ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ കുടുംബാംഗമായ ശ്രീമതി റീന ശങ്കരത്തിൽ എന്നിവർ നേതൃത്വം നൽകി. പ്രാരംഭപ്രാർത്ഥനകൾക്ക് ശേഷം മേജർ അതിഭദ്രാസന



അന്വേഷണ കമ്മീഷന്റെ നോട്ടറി റവ. സി. ജോസ് മേരി എസ്. എച്ച്., ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതവും വിരോചിതമായ പുണ്യപ്രവൃത്തികളെയും സംബന്ധിച്ച മേജർ അതിഭദ്രാസനതല അന്വേഷണത്തിന്റെ മൂലരേഖകൾ (ആൃരവലട്യേല ീൃശഴശിമഹ റീരൗാലിെ), മൂലരേഖയുടെ ശരിപകർപ്പ് (ഠൃമിരൃശുേ), നാമകരണ നടപടികളുടെ തുടർ ആവശ്യത്തിനായുള്ള പകർപ്പുകൾ (ജൗയഹശര രീു്യ) എന്നിവ സമർപ്പിച്ചു. തുടർന്ന് ഈ അന്വേഷണ കമ്മീഷന്റെ എപ്പിസ്കോപ്പൽ ഡെലിഗേറ്റ് റവ. ഡോ. മൈക്കിൾ വട്ടപ്പാലം സമർപ്പിക്കപ്പെട്ട രേഖകളുടെ ആധികാരികതയും സമഗ്രതയും സംബന്ധിച്ച സ്ഥിരീകരണം നടത്തി. തുടർന്ന് മേജർ അതിഭദ്രാസന അന്വേഷണ കമ്മീഷന്റെ പ്രൊമോട്ടർ ഓഫ് ജസ്റ്റിസ് റവ. ഡോ. സാജു അഗസ്റ്റിൻ കുത്തോടിപുത്തൻപുരയിൽ സി.എസ്.റ്റി., സമർപ്പിക്കപ്പെട്ട രേഖകളെ സംബന്ധിച്ച് പൂർണ്ണമായ നിരീക്ഷണം പൂർത്തിയായതാണെന്നും പ്രസ്തുത രേഖകളെ സംബന്ധിച്ച് യാതൊരു തടസ്സവും നിലനിൽക്കുന്നതല്ലെന്നും അറിയിച്ചു.

അതേത്തുടർന്ന് മേജർ അതിഭദ്രാസനാദ്ധ്യക്ഷൻ, എപ്പിസ്കോപ്പൽ ഡെലിഗേറ്റ്, പ്രൊമോട്ടർ ഓഫ് ജസ്റ്റിസ്, നോട്ടറി, അഡ്ജന്റ് നോട്ടറി, പോസ്റ്റുലേറ്റർ, വൈസ് പോസ്റ്റുലേറ്റർ, കോപ്പിയസ്റ്റ് എന്നിവർ തങ്ങളെ ഭരമേൽപ്പിച്ച ദൗത്യം വിശ്വസ്തതാപൂർവം നിറവേറ്റി എന്ന് വി. ബൈബിൾ സാക്ഷിയാക്കി സത്യപ്രതിജ്ഞ ചെയ്തു. ഈ നടപടികൾ പൂർത്തിയായതിന് ശേഷം തിരുവനന്തപുരം മേജർ അതിഭദ്രാസനാദ്ധ്യക്ഷനായ അഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ പ്രത്യേക കല്പന പ്രകാരം ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണ നടപടികളെ സംബന്ധിച്ച മേജർ അതിഭദ്രാസന അന്വേഷണ ത്തിന്റെ മൂലരേഖ (ആർക്കിടൈപ്പ്) തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ ആർക്കൈവ്യ്സിൽ സൂക്ഷിക്കുവാനായി മേജർ അതിഭദ്രാസന ചാൻസിലർ റൈറ്റ് റവ. മോൺ. ഡോ. ജോൺ കൊച്ചുതുണ്ടിലിനെ ഭരമേല്പിച്ചു. ഈ രേഖകളുടെ ശരിപകർപ്പും (ട്രാൻസ്ക്രിപ്റ്റ്), നാമകരണ നടപടികളുടെ തുടർ ആവശ്യത്തിനായുള്ള പകർപ്പുകളും (പബ്ലിക് കോപ്പി) എന്നിവ റോമിലെ നാമകരണ നടപടികൾക്കായുള്ള തിരുസംഘത്തിന് എത്തിക്കണമെന്ന് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി കല്പന നൽകി. ഈ ദൗത്യം നിർവ്വഹിക്കുവാനായി പ്രസ്തുത രേഖകളുടെ ഔദ്യോഗിക വാഹകനായി (കാരിയർ) അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനിയെ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി നിയമിച്ചു. അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനി സത്യപ്രതിജ്ഞ ചെയ്ത് ദൗത്യം ഏറ്റെടുത്തു. തുടർന്ന് മേജർ അതിഭദ്രാസനാദ്ധ്യക്ഷൻ മേൽപറഞ്ഞ രേഖകൾ പെട്ടികളിലാക്കി സീൽ ചെയ്ത് റോമിലെ നാമകരണനടപടികൾക്കായുള്ള തിരുസംഘത്തിന്റെ കാര്യാലയത്തിൽ നൽകുവാനായി ക്രമീകരിക്കുവാൻ കല്പന നൽകി. തുടർന്ന് ഇതുവരെ നടന്ന എല്ലാ നടപടിക്രമങ്ങളും പൂർണ്ണമായും നിയമാനുസൃതമാണോ എന്നത് സ്ഥിരീകരിക്കുവാനായി പ്രൊമോട്ടർ ഓഫ് ജസ്റ്റിസ് റവ. ഡോ. സാജു അഗസ്റ്റിൻ സി.എസ്.റ്റി. യോട് ആവശ്യ പ്പെട്ടു. പ്രൊമോട്ടർ ഓഫ് ജസ്റ്റിസ് നടപടിക്രമങ്ങളുടെ നിയമാനുസൃതമായ സ്ഥിരീകരണം നൽകിയപ്പോൾ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണനടപടികളുടെ മേജർ അതിഭദ്രാസനതല സമാപനത്തെ സംബന്ധിച്ച നടപടിക്രമങ്ങൾ പൂർത്തിയായതായി പ്രഖ്യാപിച്ചു. അതേത്തുടർന്ന് നാമകരണനടപടികളുടെ വൈസ് പോസ്റ്റുലേറ്റർ റവ. സി. സാന്ദ്ര എസ്.ഐ.സി. സമാപന ചടങ്ങുകളുടെ മിനിറ്റ്സ് അവതരിപ്പിച്ചു. തുടർന്ന് നോട്ടറി റവ. സി. ജോസ് മേരി എസ്.എച്ച്. മിനിറ്റ്സിന്റെ ഓരോ കോപ്പി ആർക്കിടൈപ്പ്, ട്രാൻസ്ക്രിപ്റ്റ്, പബ്ലിക് കോപ്പി എന്നിവ അടങ്ങിയ മൂന്ന് വിവിധങ്ങളായ പെട്ടികളിൽ നിക്ഷേപിച്ചു. അതേത്തുടർന്ന് എപ്പിസ്കോപ്പൽ ഡെലിഗേറ്റ്, പ്രൊമോട്ടർ ഓഫ് ജസ്റ്റിസ്, നോട്ടറി, അഡ്ജന്റ് നോട്ടറി എന്നിവർ ഒപ്പിട്ട് രേഖകൾ സീൽ ചെയ്തു. ഇതോടുകൂടി നടപടിക്രമങ്ങൾ ഔദ്യോഗികമായി അവസാനിച്ചു.

നടപടിക്രമങ്ങളുടെ സമാപനത്തിൽ നാമകരണ നടപടികളുടെ പോസ്റ്റുലേറ്റർ തോമസ് മാർ അന്തോണിയോസ് തിരുമേനി 1997 ജൂലൈ 15 മുതൽ ആരംഭിച്ച നാമകരണ നടപടികളുടെ നാൾവഴി അവതരിപ്പിച്ചു. തുടർന്ന് സഭയുടെ തലവനും പിതാവും തിരുവനന്തപുരം മേജർ അതിഭദ്രാസനത്തിന്റെ അദ്ധ്യക്ഷനുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ തിരുമേനി വിശ്വാസസമൂഹത്തെ അഭിസംബോധന ചെയ്തുകൊണ്ട് സംസാരിക്കുകയും നാമകരണ നടപടികൾക്കായ് സഹകരിച്ച ഏവരോടുമുള്ള സഭയുടെ പേരിലുള്ള കൃതജ്ഞത അറിയിക്കുകയും ചെയ്തു. ഇതേത്തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും നേർച്ചവിളമ്പും നടന്നു.

18 വർഷമായി നടന്ന ആദ്യഘട്ട നടപടികളിൽ ഏകദേശം 500-ഓളം പേരാണ് രേഖകൾ കണ്ടെത്തുന്നതിനും പകർത്തിയെഴുതുന്നതിനും ഭാഷാന്തരം ചെയ്യുന്നതിനും ഉണ്ടായിരുന്നത്. ചരിത്ര കമ്മീഷൻ, ദൈവശാസ്ത്ര കമ്മീഷൻ, മേജർ അതിഭദ്രാസന അന്വേഷണ കമ്മീഷൻ എന്നീ സമിതികളുടെ മേൽനോട്ടത്തിലാണ് പ്രസ്തുത ദൗത്യം നടന്നത്. 140 വലിയ പെട്ടികളാൽ സീൽ ചെയ്ത 96,921 പേജുകൾ വരുന്ന മൂലരേഖയാണ് (ഛൃശഴശിമഹ ഉീരൗാലിെ) ആണ് ഉള്ളത്.

### 21. നാമകരണ രേഖകൾ വത്തിക്കാൻ തിരുസംഘത്തിലേക്ക്

ദൈവദാസന്റെ ധന്യജീവിതവും വീരോചിതമായ പുണ്യപ്രവർത്തികളെയും സംബന്ധിച്ച് മേജർ അതിരൂപതാ തലത്തിൽ തയ്യാറാക്കിയ അംഗീകൃത മൂലരേഖകൾ പ്രത്യേകം തയ്യാറാക്കിയ ഒൻപത് പെട്ടികളിലാക്കി (യീഃ ശെലല: 51 ത 58 ത 72 രാ) മേജർ അതിഭദ്രാസന ആർക്കൈവ്സിൽ പ്രത്യേകം തയ്യാറാക്കിയ ലോക്കറിൽ സൂക്ഷിച്ചു. മൂലരേഖയുടെ ശരിപ്പകർപ്പ്, നാമകരണ നടപടികളുടെ ആവശ്യത്തിനായുള്ള പകർപ്പുകൾ എന്നിവ മുകളിൽ പറഞ്ഞ അളവിൽ പ്രത്യേകം തയ്യാറാക്കിയ പതിനെട്ട് പെട്ടികളിലാക്കി, ഇൻഡ്യയിലെ അപ്പസ്തോലിക് നൂൺഷ്യോയുടെ രേഖാമൂലമുള്ള അനുവാദവും അറിയിപ്പും ഓരോ പെട്ടിയുടെയും മേൽ മുദ്രണം ചെയ്ത് പ്രത്യേക എയർ കാർഗോ സംവിധാനം വഴി വത്തിക്കാനിൽ എത്തിച്ചു.

അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ തിരുമേനി 2016 ഓഗസ്റ്റ് 29-ന് തിരുവനന്തപുരത്തു നിന്നും റോമിലെത്തിച്ചേർന്നു. നാമകരണ നടപടികൾക്കായുള്ള റോമിലെ തിരുസംഘത്തിൽ രേഖകൾ എത്തിക്കുവാൻ പ്രത്യേകം നിയോഗിതനായ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനി സെപ്റ്റംബർ 2-ന് റോമിലെത്തി അതിലേക്കുള്ള നടപടികൾ ആരംഭിച്ചു. ദൈവത്തിന്റെ പ്രത്യേക നടത്തിപ്പിനാൽ, മരിയ ഭക്തനായിരുന്ന മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധ പദവിയിലേക്കുള്ള നാമകരണ നടപടികളുടെ ഔദ്യോഗിക രേഖകൾ, 2018 സെപ്റ്റംബർ 8-ന്, പരിശുദ്ധ ദൈവമാതാവിന്റെ ജന്മദിനത്തിൽതന്നെ, റോമിലെ വിശുദ്ധരുടെ നാമകരണത്തിനായുള്ള അപ്പസ്തോലിക തിരുസംഘത്തിന്റെ അദ്ധ്യക്ഷനായ അത്യുന്നത കർദ്ദിനാൾ ആഞ്ചലോ അമാത്തോ തിരുമേനി സമക്ഷം മേജർ ആർച്ചുബിഷപ്പ് കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ തിരുമേനി സമർപ്പി ക്കുകയും ചെയ്തു. ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികൾ മേജർ അതിഭദ്രാസനതലത്തിൽ ഇതോടെ പൂർണ്ണമായി.

## ഇതിനുശേഷം:

ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനി യോസ് പിതാവിന്റെ മേജർ അതിഭദ്രാസനതലത്തിലുള്ള നാമകരണ നടപടികൾ പൂർത്തിയാകുമ്പോൾ ഇനിയും താഴെപ്പറയുന്ന രണ്ടു ഘട്ടങ്ങൾ കൂടിയാണ് പൂർത്തി യാകേണ്ടത്.

**റോമിലെ തിരുസംഘതലം:**

വിശുദ്ധക്കു വേണ്ടിയുള്ള റോമിലെ തിരുസംഘ ത്തിന്റെ ഓഫീസ് മേജർ അതിഭദ്രാസനത്തിൽ നിന്നും നൽകപ്പെട്ട എല്ലാ രേഖകളും ഇറ്റാലിയൻ ഭാഷയിലേക്ക് ഭാഷാന്തരം നടത്തുന്നു. ഈ ഓഫീസുമായി ബന്ധപ്പെട്ടു നടക്കുന്ന തുടർപ്രവർത്തനങ്ങളെ പൊതുവിൽ അപ്പസ്തോലിക നടപടിക്രമങ്ങൾ എന്നാണ് വിളിക്കുക. മേജർ അതിഭദ്രാസന തലത്തിലെന്നതുപോലെ ഇവിടെയും കാര്യങ്ങളുടെ നടത്തിപ്പിനായി ഒരു പോസ്റ്റുലേറ്ററെ തിരുസംഘം തന്നെ നിയമിക്കുന്നതാണ്. പ്രഥമ തലുവമായിട്ടുള്ള ആലോചനകൾനടത്തുന്നിനായി കാതോലിക്കാബാവായ്ക്ക് ഒരു സഹകാരിയെ ഇതി ലേക്ക് നിശ്ചയിച്ചു നൽകാവുന്നതുമാണ്. പരിശുദ്ധ സിംഹാസനത്തിൽ വ്യത്യസ്ത തിരുസംഘങ്ങളുടെ തലവൻമാരായ ഒൻപത് കർദ്ദിനാളന്മാർ പ്രഥമതല ത്തിലെ റിപ്പോർട്ടുകൾ പഠനവിധേയമാക്കുന്നു. പഠനാനന്തരം അവർ ദൈവദാസന്റെ നാമകരണത്തിന് അനുകൂലമായ മറുപടി നൽകുന്നപക്ഷം നാമകരണ നടപടികളുടെ ആഗോളതലം അവിടെ ആരംഭിക്കു കയായി. ഈ ഘട്ടത്തിൽ എത്തിക്കഴിയുമ്പോൾ ദൈവദാസനെ ആദരണീയൻ അഥവാ ധന്യൻ എന്ന് നാമകരണം ചെയ്യുന്നതാണ്.

**ആഗോളതലം**

റോമിൽ സമർപ്പിക്കപ്പെട്ട രേഖകൾ ആസ്പദമാക്കി പോസ്റ്റുലേറ്റർ ധന്യനെക്കുറിച്ചുള്ള വിശദമായ അന്വേഷണവും പഠനവും നടത്തുകയും തുടർന്ന് നിരവധി വാല്യങ്ങളുള്ള പൊസിസ്യോ (Objective Report-Positio) തയ്യാറാക്കുന്നു. തിരുസംഘം ഇത് പരിശോധനാ വിധേയമാക്കുകയും ധന്യന്റെ നാമത്തിൽ ഒരു അത്ഭുതം നടന്നതായി സ്ഥിരീകരിക്കപ്പെടുകയും ചെയ്താൽ പ്രസ്തുതവിവരം തിരുസംഘത്തിന്റെ തലവൻ പരിശുദ്ധ പിതാവിനെ ഔദ്യോഗികമായി അറിയിക്കുകയും,നടപടിക്രമങ്ങളുടെ അവസാനം ''ധന്യൻ'' ''വാഴ്ത്തപ്പെട്ടവനായി'' (Blessed) നാമകരണം ചെയ്യപ്പെടുകയും ചെയ്യുന്നു. ''വാഴ്ത്തപ്പെട്ടവനായി'' നാമകരണം ചെയ്യപ്പെട്ട വ്യക്തിയെ വിശുദ്ധനായി പ്രഖ്യാപിക്കുന്നതിന് ഈ വ്യക്തിയുടെ പ്രത്യേക മദ്ധ്യസ്ഥതയിൽ കുറഞ്ഞത് ഒരത്ഭുതം കൂടി നടന്നതായി സ്ഥിരീകരിക്കപ്പെടണം. പ്രസ്തുത സ്ഥിരീകരണം കഴിഞ്ഞാൽ തുടർന്നുള്ളത് വിശുദ്ധപദ പ്രഖ്യാപനമാണ്. വത്തിക്കാനിലെ വി. പത്രോസിന്റെ അങ്കണത്തിൽ അർപ്പിക്കപ്പെടുന്ന വി. കുർബ്ബാനയുടെ ആരംഭത്തിൽ പരി. പിതാവ് വാഴ്ത്തപ്പെട്ട വ്യക്തിയെ ഔദ്യോഗികമായി വിശുദ്ധൻ എന്ന് പ്രഖ്യാപിച്ചുകൊണ്ടുള്ള നാമകരണം നടത്തുന്നു. അതോടുകൂടി വിശുദ്ധരുടെ പട്ടികയിൽ ആ വ്യക്തിയുടെ നാമവും ആ വിശുദ്ധന്റെ ഓർമ്മ പ്പെരുന്നാളും കൂട്ടിച്ചേർക്കപ്പെടുകയും ചെയ്യുന്നു.

**ഉപസംഹാരം**

മലങ്കരയുടെ സൂര്യതേജസ്സും മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പുണ്യപിതാവുമായ ദൈവ ദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആഗോള സഭയിൽ എത്രയും വേഗം വണക്കത്തിനു യോഗ്യനാകുവാൻ സഭയായി ദൈവ തിരുമുമ്പിൽ ഉപവാസത്തോടെ നമുക്ക് പ്രാർത്ഥിക്കാം.

## ഉപകാരസ്മരണ



ഒരു വിശ്വാസി

ഡോ. മൈക്കിൾ വട്ടപ്പലം

(മാർ ഈവാനിയോസ് തിരുമേനിയുടെ നാമകരണ നടപടിയുടെ അതിരൂപത തല അന്വേഷണങ്ങളുടെ എപ്പിസ്കോപ്പൽ ഡലിഗേറ്റ് ആയിരുന്നു ലേഖകൻ)



# അധരങ്ങളിലൂടെ ഞാനറിഞ്ഞ ദൈവദാസൻ മാർ ഈവാനിയോസ്



ആലുവ മംഗലപ്പുഴ സെമിനാരിയിലെ എന്റെ വന്ദ്യഗുരുക്കന്മാരായ ഗീവർഗ്ഗീസ് പണിക്കരച്ചൻ, കിളിച്ചിമലയച്ചൻ, പത്തിപറമ്പിലച്ചൻ എന്നിവരുടെ അധരങ്ങളിൽ നിന്നാണ് ഞാനാദ്യം മാർ ഈവാനിയോസിനെപ്പറ്റി കേൾക്കുന്നത്. അവരാരും ഇന്ന് ജീവിച്ചിരിപ്പില്ല.

പിന്നീട് എത്രയോ വർഷങ്ങൾക്കുശേഷമാണ്, മാർ ഈവാനിയോസ് തിരുമേനിയെ നേരിട്ടു കണ്ടിട്ടുള്ളവരെ ഞങ്ങൾ അന്വേഷിച്ച് നടന്നത്. ദൈവദാസൻ മാർ ഇവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ ഭാഗമായി രൂപതാതല അന്വേഷണങ്ങൾ നടത്താൻ മേജർ ആർച്ചുബിഷപ് മാർ ബസേലിയോസ് ക്ലീമിസ് കർദ്ദിനാൾ കാതോലിക്കാബാവാ നിയോഗിച്ച് അന്വേഷണ സംഘത്തിലെ അംഗങ്ങളായിരുന്നു ഞങ്ങൾ. അപ്പോഴേക്കും മാർ ഈവാനിയോസ് ഇഹലോകവാസം വെടിഞ്ഞിട്ട് 63 സംവത്സരങ്ങൾ കടന്നുപോയിരുന്നു എങ്കിലും ബന്ധക്കാരുടെയും ശിഷ്യന്മാരുടെയും സഹപ്രവർത്തകരുടെയും സന്യസ്തരുടെയും ഇടയിൽ ഞങ്ങളവരെ കണ്ടെത്തി.

അവരിൽ ചിലർ വിശ്രമജീവിതം നയിക്കുന്നവരും മറ്റു ചിലർ ജീവിതസായാഹ്നത്തിൽ എത്തിയവരും ആയിരുന്നു. ഇനിയും വേറെ ചിലർ തീർത്തും ശയ്യാലംബരുമായിരുന്നു. അവരെല്ലാം അവർ കണ്ട മാർ ഈവാനിയോസിനെപ്പറ്റി പറഞ്ഞുകൊണ്ടേയിരുന്നു. അവരുടെ കണ്ണുകൾ നിറയുന്നതും ഹൃദയം വികസിക്കുന്നതും നാവുകൾ വാചാലമാകുന്നതും ഞങ്ങൾകണ്ടു, കാരണം അവരെല്ലാം ഒരു വിശുദ്ധ ജീവിതത്തിന്റെ ദൃക്സാക്ഷികളായിരുന്നു. അവരുടെ അധരങ്ങളിലൂടെയാണ് മാർ ഈവാനിയോസിനെ ഞാൻ കൂടുതലായി അറിയുന്നത്.

നെഞ്ചുകിടുങ്ങുമാറ് നെഞ്ചത്തടിച്ച് പ്രാർത്ഥിക്കുന്ന ദൈവദാസനെ അവർ കണ്ടിട്ടുണ്ട്. മൺപാത്രത്തിൽ സന്യാഹാരം മാത്രം ഭക്ഷിക്കുന്ന കാവി ധരിച്ച ആ ഭാരതീയ സന്യാസിയെ അവർക്ക് മറക്കാനാവുന്നില്ല; ദൈവവിശ്വാസത്തിന്റെയും ദൈവാശ്രയത്വത്തിന്റെയും ആഴങ്ങളിലേക്ക് അവരെ അദ്ദേഹം കൂട്ടികൊണ്ടുപോയതിന്റെ കഥകൾ അവർക്ക് പറയാനുണ്ട്. പ്രതീക്ഷയ്ക്ക് വകയില്ലാത്ത അവസരങ്ങളിൽപ്പോഴും പ്രതീക്ഷയോടെ നിന്നതിന്റെ ഓർമ്മകൾ അവർക്കുണ്ട്. ജീവിത പ്രതിസന്ധികളിൽ വിവേകത്തോടെയും ആപത്തു വേളകളിൽ ആത്മധൈര്യത്തോടെയും ആവശ്യനേരങ്ങളിലെല്ലാം ആത്മനിയന്ത്രണത്തോടെയും ദൈവദാസൻ വർത്തിക്കുന്നതവർ കണ്ടിട്ടുണ്ട്. ദൈവസ്നേഹവും പരസ്നേഹവും അദ്ദേഹത്തിൽ സമ്മേളിക്കുന്നത് അവർക്ക് അനുഭവമായിട്ടുണ്ട്.

നമ്മുടെ കർത്താവിന്റെ പ്രാർത്ഥന മാർ ഈവാനിയോസിന്റെ ജീവിതത്തിൽ ഫലമണിഞ്ഞപ്പോൾ ഈ ഭൂമിയിൽ മലങ്കര കത്തോലിക്കാസഭ ജന്മമെടുത്തു. ക്രിസ്തു ആഗ്രഹിച്ചതും പ്രാർത്ഥിച്ചതും ഐക്യത്തിനായിരുന്നു (യോഹ. 17:11). ഒരാട്ടിൻപറ്റവും ഒരിടയനും (യോഹ. 10:16) എന്നത് ക്രിസ്തുവിന്റെ സ്വപ്നമാണ്. ആ ഒരു തുള്ളി സ്വപ്നം ഘനീഭവിച്ചതാണ് മാർ ഈവാനിയോസ് തിരുമേനി.

ഇനി നന്മ നിറഞ്ഞ ദിനങ്ങൾക്കുവേണ്ടി പ്രാർത്ഥനയോടെ നമുക്കു കാത്തിരിക്കാം.

കവർ

റവ. ഡോ. സാജു കുത്തോടിപുത്തൻപുരയിൽ സി.എസ്.റ്റി

പ്രൊമോർട്ടർ ഓഫ് ജസ്റ്റിസ്



# ദൈവദാസൻ ആർച്ചുബിഷപ് ഗീവർഗീസ് മാർ ഈവാനിയോസ് സഭൈക്യത്തിന്റെ പിതാവ്



ദൈവദാസൻ ആർച്ച് ബിഷപ് ഗിവർഗ്ഗീസ് മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളുടെ മേജർ അതിഭദ്രാസന തലത്തിലുള്ള അന്വേഷണ സംഘത്തിൽ പ്രൊമോർട്ടർ ഓഫ് ജസ്റ്റിസ് ആയി എനിക്ക് ശുശ്രൂഷ ചെയ്യുവാൻ സാധിച്ചത് ഒരു വലിയ ദൈവാനുഗ്രഹമായിരുന്നു. ദൈവദാസന്റെ പുണ്യജീവിതം നേരിൽ കണ്ട് അനുഭവിച്ച എഴുപതിൽപരം വ്യക്തികളുടെ സാക്ഷ്യങ്ങൾ ഔദ്യോഗികമായി ശേഖരിക്കുവാനും പഠിക്കുവാനും നാമകരണ നടപടിക്രമങ്ങളുടെ ഭാഗമായി റവ. ഡോ. ജെയിംസ് പുതുപറമ്പിൽ ഒ.ഐ.സിയുടെ നേതൃത്വത്തിൽ പ്രവർത്തിച്ച ചരിത്ര കമ്മീഷൻ ശേഖരിച്ച ദൈവദാസനുമായി ബന്ധപ്പെട്ട രേഖകൾ വിലയിരുത്തുവാനും ദൈവദാസന്റെ പുണ്യകബറിടം തുറന്ന് പരിശോധിക്കുന്നതിൽ പങ്കുചേരുവാനും സാധിച്ചത് അദ്ദേഹത്തിന്റെ ജീവിതവിശുദ്ധിയുടെ ആഴവും അർത്ഥവും അടുത്തറിയുവാനും അനുഭവിക്കുവാനും ലഭിച്ച അവസരങ്ങളായിരുന്നു. 2016 ആഗസ്റ്റ് 25-ാം തീയതി ആറ് വർഷത്തോളം നീണ്ടുനിന്ന അന്വേഷണ സംഘത്തിന്റെ കാനോനികമായ നടപടിക്രമങ്ങളും പ്രവർത്തനങ്ങളും പൂർത്തിയാക്കുവാൻ സാധിച്ചത് തീർച്ചയായും ദൈവദാസന്റെ മദ്ധ്യസ്ഥതയാലും, അനുഗ്രഹത്താലുമാണ്. ഏതാണ്ട് ഒരുലക്ഷത്തോളം വരുന്ന ശേഖരിച്ച രേഖകളുടെ രണ്ടു പകർപ്പുകളാണ് തുടർനടപടികൾക്കും പഠനത്തിനുമായി റോമിലെ പരിശുദ്ധ സിംഹാസനത്തിലേക്ക് സമർപ്പിച്ചിട്ടുള്ളത്.

ധ്യാനാത്മകവും പ്രവർത്തനാത്മകവുമായ ഒരു ജീവിത ശൈലിയായിരുന്നു ദൈവദാസന്റേത്, മണിക്കൂറുകൾ ദൈവാലയത്തിൽ പ്രാർത്ഥനയിൽ ചിലവഴിക്കുന്ന, രാത്രിയുടെ യാമങ്ങളിൽ മാറത്തടിച്ചു പ്രാർത്ഥിക്കുന്ന ദൈവദാസന്റെ ചിത്രം ഇന്നും പലരുടെയും ഓർമ്മയിൽ തിളങ്ങി നില്ക്കുന്നു. അടിയുറച്ച ഈശ്വര വിശ്വാസത്തിന്റെയും സത്യാന്വേഷണത്തിന്റെയും, ദൈവാശ്രയത്തിന്റെയും അടയാളമായിരുന്നു ദൈവദാസൻ മാർ ഈവാനിയോസ്. യാക്കോബായസഭയിൽ അംഗമായിരിക്കുമ്പോൾ തന്നെ കൂദാശകളെക്കുറിച്ചും പരിശുദ്ധ കുർബാനയെക്കുറിച്ചും ആഴമായ പാണ്ഡിത്യം നേടിയ അദ്ദേഹം ജനങ്ങളെ പഠിപ്പിക്കുകയും, പ്രാർത്ഥനകളും ആരാധനക്രമങ്ങളുമെല്ലാം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തുകയും ചെയ്തിരുന്നു. യാക്കോബായ സഭയിൽ 'കൂദാശ ശെമ്മാശൻ', 'എം.എ അച്ചൻ' എന്ന പേരുകളിലും പിന്നീട് 'ബഥനി മെത്രാൻ' എന്ന പേരിലും അറിയപ്പെട്ടിരുന്ന അദ്ദേഹം ഒരു പണ്ഡിതനും, വാഗ്മിയും കറതീർന്ന സുവിശേഷ പ്രഘോഷകനുമായിരുന്നു.

സെറാംമ്പൂർ കോളേജിലെ അധ്യാപനകാലഘട്ടം അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നു; താൻ ലോകത്തിലാണെങ്കിലും ലോകത്തിന്റെതല്ല യെന്ന അവബോധത്തിലേയ്ക്കുള്ള വളർച്ചയുടെ തുടക്കം. ആർഷഭാരതത്തിന്റെ പാരമ്പര്യങ്ങൾക്ക് അനുസരണമായി ക്രൈസ്തവസന്യാസത്തി ന്റെയും, പ്രേഷിത പ്രവർത്തനത്തിന്റെയും അർത്ഥവും വ്യാപ്തിയും തേടിയുള്ള അന്വേഷണത്തിന്റെ ആരംഭം. ഈ സത്യാന്വേഷണം അദ്ദേഹത്തെ സർവ്വാംഗപരിത്യാഗിയായി മുണ്ടൻമലയിലും പന്നീട് കത്തോലിക്കാസഭയിലേക്കുള്ള പുനരൈക്യത്തിലും എത്തിച്ചു. മലങ്കര കത്തോലിക്കാസഭയ്ക്ക് ബീജാവാപം നല്കി അതിന്റെ വളർച്ചയ്ക്ക് ഊർജ്ജസ്രോതസ്സായി വർത്തിച്ച മൂലബന്ദുവായിരുന്നു ദൈവദാസൻ ആർച്ച് ബിഷപ് ഗീവർഗീസ് മാർ ഈവാനിയോസ്.

ബഥനി സന്യാസി, സന്യാസിനി സമൂഹത്തിന്റെ സ്ഥാപകൻ, ബഥനി മെത്രാൻ, പുനരൈക്യത്തിന്റെ പിതാവ്, ആർച്ച് ബിഷപ് എന്നീ നിലകളിലെല്ലാം പുണ്യപൂർണ്ണവും, വീരോചിതവുമായ ജീവിതം നയിച്ച ആത്മീയആചാര്യനായിരുന്നു ദൈവദാസൻ. ചിട്ടയായ ജീവിതശൈലിയുടെയും, ജീവിതലാളിത്യത്തിന്റെയും, അതിരറ്റ കാരുണ്യത്തിന്റെയും അടയാളമായിരുന്ന ആ പുണ്യപുരുഷൻ. അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യവും ചരിത്ര അവബോധവും, അടിയുറച്ച ഈശ്വരവിശ്വാസവും, ഉറച്ച തീരുമാനങ്ങളും, നവസുവിശേഷവൽക്കരണ പരിപാടികളും അനേകർക്ക് പ്രചോദനമായിരുന്നു. നിരക്ഷരർ മുതൽ വിശ്വസാഹിത്യകാരന്മാർവരെയും. പാവപ്പെട്ടവരും, അധ:കൃതരും മുതൽ ലോകരാഷ്ട്രനേതാക്കന്മാർവരെയും അവിശ്വാസികൾ മുതൽ ആത്മീയആചാര്യന്മാർ വരെയും ഉള്ളവരുമായി അഗാധമായ വ്യക്തിബന്ധം സ്ഥാപിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. ഈ ഹൃദയഐക്യവും കരുതലുമായിരുന്നു അദ്ദേഹത്തിന്റെ ആത്മീയവും ഭൗതികവുമായ എല്ലാ ശുശ്രൂഷകളുടെയും വിജയരഹസ്യം.

അന്ന് നിലനിന്നിരുന്ന ജാതി മത വ്യവസ്ഥകൾക്ക് അതീതമായി മനുഷ്യനെ കാണാനും, മാനവികതയും മനുഷ്യത്വവും ദർശിക്കുവാനും അദ്ദേഹത്തിന് കഴിഞ്ഞു. ഭാരതത്തിലെ അക്രൈസ്തവരോടും, അധ:കൃതരോടും സുവിശേഷം പ്രഘോഷിക്കേണ്ടത് കേരള സഭയുടെ കടമയാണെന്നും അത് സാംസ്ക്കാരിക അനുരൂപത്തിലൂടെയെ നടക്കുകയുള്ളൂയെന്നും തിരിച്ചറിഞ്ഞിരുന്ന ദീർഘദർശിയായിരുന്നു അദ്ദേഹം. കൽക്കത്താ, പഞ്ചാബിലും വടക്കേ ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളിലും പ്രേക്ഷിതവേല ചെയ്യുവാനുള്ള സാധ്യതകളെക്കുറിച്ച് അദ്ദേഹം അന്വേഷിച്ചിരുന്നു. നവമായൊരു ആത്മീയ ദർശനം ലോകത്തിനു പകർന്ന ഒരു പ്രവാചകശബ്ദമായി അദ്ദേഹം എന്നും നിലനില്ക്കും. ദൈവദാസന്റെ വീരോചിതമായ പുണ്യജീവിതത്തിന്റെ ആഴങ്ങൾ കണ്ടെത്തുവാനുള്ള അന്വേഷണങ്ങൾ കൂടുതൽ ഊർജ്ജസ്വലതയോടെ തുടരേണ്ടിയിരിക്കുന്നു.

ക്രൈസ്തവലോകത്തിന്, പ്രത്യേകിച്ച് മലങ്കര കത്തോലിക്കാസഭയ്ക്ക് ദൈവദാസൻ നല്കിയ വിശുദ്ധിയുടെ കിരണങ്ങളും, നവമായ ആത്മീയദർശനങ്ങളും ദിശാബോധവും, സുവിശേഷവത്ക്കരണ ശൈലിയും എന്നും കൂടുതൽ പ്രകാശിക്കട്ടെയെന്നും, ദൈവദാസൻ എക്കാലത്തും സഭാ ഐക്യത്തിന്റെ പിതാവായി നിലനില്ക്കട്ടെയെന്നും പ്രാർത്ഥിക്കുന്നു.

കവർ സ്റ്റോറി

ഡോ. സാന്ദ്രാ എസ്. ഐ. സി.



# അതിഭദ്രാസനതല അന്വേഷണനടപടികളുടെ ഔദ്യോഗിക ക്രമം



നമ്മുടെ പുണ്യപിതാവ് ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗ്ഗീസ് മാർ ഈവാനിയോസിന്റെ അതിഭദ്രാസനതല കാനോനിക അന്വേഷണനടപടികളുടെ ഔദ്യോഗിക ക്രമങ്ങളുടെ ഒരു എത്തിനോട്ടമാണ് ഈ ലഘുലേഖനത്തിലൂടെ നടത്തുന്നത്.

പുണ്യപ്രവർത്തികളേക്കാൾ പുണ്യജീവിതത്തിന് പ്രാധാന്യം നൽകി പുണ്യവാനായിതീർന്ന ദൈവദാസന്റെ സഭാതലനടപടികൾ ഏകദേശം 19 വർഷങ്ങൾക്കുമുമ്പ്, 1997-ൽ, ആരംഭിച്ചു. റോമൻ കോൺഗ്രിഗേഷൻ ഫോർ കോസസ് ഓഫ് സെയ്ന്റ്സിന്റെ നിർദ്ദേമനുസരിച്ചാണ് നടപടിക്രമങ്ങൾ നടന്നത്. പ്രധാനപ്പെട്ട നാലു നിയമപുസ്തകങ്ങൾ ആണ് വാഴ്ത്തപ്പെട്ട-വിശുദ്ധ നാമകരണ നടപടിക്രമങ്ങൾക്കായി സഭ നിശ്ചയിച്ചു തന്നിട്ടുള്ളതും നമ്മുടെ നാമകരണ നടപടികൾക്കായി അനുകരണീയമാക്കിയതും: (1) The Apostolic Constitution *Divinus Perfectionis Magister* of John Paul II in 1983; (2) Norms to be Observed in Inquires Made by Bishops in the Causes of Saints, issued by the Congregation for the Causes of Saints, approved and ratified by Pope John Paul II in 1983; (3) Code of Canon Law of 1983 and Code of Canons of the Oriental Churches, for the canons applied to the process (CIC c. 1403 and CCEO c. 1057); (4) The Instruction of the Congregation for the Causes of Saints *Sanctorum Mater,* issued in 2007.

പൊതുവായി നാമകരണനടപടികൾക്ക് മൂന്ന് ഘട്ടങ്ങളാണ് ഉള്ളത്. (1) രൂപതാതല അന്വേഷണം. ഇതിന്റെ ലക്ഷ്യം ദൈവദാസനെ സംബന്ധിക്കുന്ന എല്ലാ വിവരങ്ങളും, രേഖകളും ശേഖരിക്കുക എന്നുള്ളതാണ്. (2) ഈ ശേഖരിച്ച വിവരങ്ങൾ, രേഖകൾ റോമൻ കോൺഗ്രിഗേഷന് നൽകുന്നു, അതിന്റെ വെളിച്ചത്തിൽ 'positio' തയ്യാറാക്കുന്നു; (3) ഈ 'positio'-യുടെ പശ്ചാത്തലത്തിൽ ദൈവശാസ്ത്ര-ചരിത്ര-കാർഡിനൽ കമ്മീഷൻസിന്റെ വോട്ടിന്റേയും, അഭിപ്രായങ്ങളുടേയും, റെക്കമെന്റേഷന്റേയും, വെളിച്ചത്തിൽ മാർപ്പാപ്പ അവസാന തീരുമാനം എടുക്കുന്നു.

ഈവാനിയോസ് പിതാവിന്റെ നാമകരണ നടപടികളിലേയ്ക്ക് പ്രത്യേക ശ്രദ്ധ തിരിച്ചാൽ മനസ്സിലാകും, ഈ നടപടികൾക്ക് നേതൃത്വം നൽകുന്നവരിൽ നിക്ഷിപ്തമായിരിക്കുന്ന കടമ വലുതായിരുന്നു, ഉത്തരവാദിത്വ പൂർണ്ണമായിരുന്നു, എന്ന്. മാർ ഈവാനിയോസ് പിതാവ് വ്യാപരിച്ചിരുന്ന എല്ലാ ജീവിത തലങ്ങളിലേയ്ക്കും കടന്നു ചെന്ന് കർക്കശമായ സൂക്ഷ്മപരിശോധനയോടെ അവയെ തെളിയിക്കേണ്ടിയിരുന്നു. ദൈവദാസന്റെ ജീവിതത്തിൽ പ്രമാദമായി ഒന്നും സംഭവിച്ചിട്ടില്ല എന്നു മാത്രമല്ല അതിസ്വാഭാവിക ദൈവസ്നേഹത്താൽ പ്രേരിതനായി അതിസ്വാഭാവിക പുണ്യങ്ങൾ വീരോചിതമായി അഭ്യസിച്ചിരുന്നു എന്ന് തെളിയിക്കുമ്പോൾ മാത്രമേ മാർ ഈവാനിയോസ് പിതാവ് ആഗോളസഭയിൽ വിശുദ്ധനായി പ്രഖ്യാപിക്കപ്പെടാൻ പരിഗണിക്കപ്പെടുകയുള്ളു. നടപടിക്രമത്തിന്റെ ആദ്യഘട്ടമായ ഭദ്രാസനതല അന്വേഷണങ്ങളുടെ തുടക്കമായി അതിന്റെ പെറ്റീഷനേഴ്സ് ഭദ്രാസനാദ്ധ്യക്ഷനായ ആർച്ചുബിഷപ്പ് സിറിൽ മാർ ബസേലിയോസ് പിതാവിന് അപേക്ഷ സമർപ്പിച്ചു. അതിനുശേഷം ഭദ്രാസനാദ്ധ്യക്ഷന്റെ

അംഗീകാരത്തോടുകൂടി പെറ്റീഷനേഴ്സ് ആന്റണി വലിയവിളയിൽ ഒ.ഐ.സി അച്ചനെ പോസ്റ്റുലേറ്ററായി നിയമിച്ചു. ഔദ്യോഗിക ഭദ്രാസന അന്വേഷണങ്ങൾ ആരംഭിക്കുന്നതിനു മുമ്പായി ചില പ്രാഥമിക വിവരങ്ങൾ ലഭിക്കുന്നതിന് കുറെ ദൃക്സാക്ഷികളുടെ സാക്ഷ്യങ്ങൾ എഴുതി വാങ്ങുകയും, മാർ ഈവാനിയോസ് പിതാവ് എഴുതിയതും പിതാവിനെകുറിച്ച് എഴുതപ്പെട്ടതുമായ പുസ്തകങ്ങൾ കണ്ടെത്തുകയും പ്രസിദ്ധീകരിക്കുകയും, അനേകരിലേക്ക് അത് എത്തിക്കുന്നതിന് ശ്രമങ്ങൾ നടത്തുകയുമുണ്ടായി. ഇതിനുവേണ്ടി വളരെയധികം ആളുകൾ സഹായിച്ചിട്ടുണ്ട്, പ്രത്യേകമായും റവ. ഡോ. മരിയദാസ് ഒ.ഐ.സി. നടത്തിയിട്ടുള്ള ആത്മസമർപ്പണം എടുത്തുപറയേണ്ടതാണ്.

നടപടിക്രമങ്ങൾ കൂടുതൽ ഊർജ്ജിതപ്പെടുത്തുന്നതിനായി 2005 ജൂലൈ 15-ന് ഔദ്യോഗിക അപേക്ഷ പോസ്റ്റുലേറ്റർ ആർച്ചുബിഷപ്പിനു നൽകി. ഈ ഔദ്യോഗിക അപേക്ഷയെ സ്വീകരിക്കുകയും, പരി. സിനഡിന്റെ ആലോചനപ്രകാരം 2007 ജൂലൈ 14-ാം തീയതി മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ മാർ ഈവാനിയേസ് പിതാവിനെ ദൈവദാസനായി പ്രഖ്യാപിക്കുകയും ചെയ്തു. ഇതിനെതുടർന്ന് റോമിൽനിന്നും നടപടിക്രമങ്ങൾ മുമ്പോട്ടുകൊണ്ടുപോകുവാൻ തടസ്സങ്ങൾ ഒന്നും ഇല്ലായെന്നുള്ള ഉറപ്പും (*nihil obstat* (Prot. N. 2896) 2009 നവംബർ 11-ാം തീയതി ലഭിച്ചു. കൂടാതെ ഈ നടപടികൾക്കാവശ്യമായ ചരിത്രരേഖകൾ ശേഖരിക്കുവാനുള്ള പ്രാരംഭ പഠനങ്ങളും നടത്തുകയുണ്ടായി. 2009 ഡിസംബർ 15-ന് റവ. ഡോ. ജയിംസ് പുതുപ്പറമ്പിൽ ഒ.ഐ.സി., റവ. ഡോ. ചെറിയാൻ വാരിക്കാട്ട്, റവ. ഫാ. പ്രഭീഷ് ജോർജ്ജ്, റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ (പിന്നീട് റവ. ഫാ. പ്രഭീഷ് ജോർജ്ജിന് പകരം) എന്നിവർ നിയമിതരായി. 2011 ഏപ്രിൽ 14-ന് തിരുവനന്തപുരം മേജർ അതിഭദ്രാസനം നാമകരണ നടപടികളുടെ പെറ്റീഷണർ ആകുന്നതിനുള്ള അപേക്ഷ സമർപ്പിക്കുകയും 2011 ആഗസ്ത് 18-ന് റോമിൽ പരി. സിംഹാസനം അംഗീകരിക്കുകയും ചെയ്തു. ഇതോടൊപ്പം മാർ ഈവാനിയോസ് പിതാവിന്റെ ധന്യജീവിതത്തിന് സാക്ഷികളായിരുന്നവരുടെ മൊഴി സ്വീകരിക്കുന്നതിനും തുടർനടപടികൾക്കുമായി 2011 ജൂൺ 14-ന് അതിഭദ്രാസനതല ബോർഡ് ഓഫ് ഇൻക്വയറിയ്ക്ക് രൂപം നൽകുകയും, റവ. ഡോ. മൈക്കിൾ വട്ടപ്പലം, റവ. ഡോ. സാജു അഗസ്റ്റിൻ കൂത്തോടിപുത്തൻപുരയിൽ സി.എസ്.റ്റി.; റവ. സിസ്റ്റർ ജോസ് മേരി എസ്. എച്ച്.; പ്രൊഫ. പുഷ്പ അഗസ്റ്റിൻ ഇവർ അതിലേയ്ക്ക് നിയമിതരാവുകയും ചെയ്തു. സാക്ഷികളുടെ മൊഴിയെടുപ്പ് വിജയകരമായി അതിവേഗം പൂർത്തീകരിക്കുകയും, അതിനെ ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്ത് അവസാനിപ്പിക്കുകയും അത് സ്ഥിരീകരിക്കുകയും ചെയ്തു. ഇതോടൊപ്പം ദൈവദാസൻ എഴുതി പ്രസിദ്ധീകരിച്ചിട്ടുള്ള എല്ലാ ഗ്രന്ഥങ്ങളും, ലേഖനങ്ങളും സൂഷ്മപരിശോധനയിലൂടെ ദൈവശാസ്ത്രപരമായും സന്മാർഗ്ഗപരമായും തെറ്റില്ലായെന്ന് ഉറപ്പ് വരുത്തുന്നതിനുള്ള ദൈവശാസ്ത്രകമ്മീഷൻ രൂപീകരിക്കുകയും, യഥാസമയം അവർ അതിന്റെ റിപ്പോർട്ട് പൂർത്തീകരിച്ച് നൽകുകയും ചെയ്തു. 2011 ജൂൺ 14-ന് നാമകരണ നടപടികളുടെ വൈസ് പോസ്റ്റുലേറ്ററായി റവ. ഡോ. സാന്ദ്ര എസ്.ഐ.സി. നിയമിതയായി.

2015 നവംബർ 2-ന് ചരിത്രകമ്മീഷൻ അതിന്റെ



ജോലി പൂർത്തീകരിച്ച്, ശേഖരിച്ചതായ രേഖകളും തെളിവുകളും ബോർഡ് ഓഫ് ഇൻക്വയറിക്ക് കൈമാറി കഴിഞ്ഞപ്പോൾ Board of Inquiry അതിലെ അംഗങ്ങളെ ഇന്റർവ്യൂ ചെയ്ത് വിവരങ്ങൾ ശേഖരിച്ചു. Board of Inquiry ഇതുവരേയുമുള്ള എല്ലാ ഡോക്കുമെന്റേഷൻസിന്റേയും പരിശോധനയ്ക്കും നിരീക്ഷണങ്ങൾക്കും ശേഷം ഇവയുടെ കോപ്പി എടുക്കുവാൻ കോപ്പിയിസ്റ്റിന് നിർദ്ദേശം നൽകി. അതിഭദ്രാസനതല അന്വേഷണങ്ങളും, സ്ഥാപിതമായ കമ്മീഷനുകളുടെ ദൗത്യവും പൂർത്തീകരിച്ച് അതിന്റെ കോപ്പിയെടുപ്പും, സ്ഥിരീകരണവും കഴിഞ്ഞപ്പോൾ ആ ഡോക്യുമെൻസിനെ മുഴുവൻ 210 ബോക്സുകളിലാക്കി 3 സെറ്റുകളായി വിഭജിച്ച് Original Copy (Archetype-70 Boxes) തിരുവനന്തപുരം മേജർ അതിഭദ്രാസന അരമനയിലെ Archives-ലേക്കും, മറ്റ് 2 സെറ്റുകൾ അതായത്, Transcript and Public copy (140 Boxes), റോമിലേക്കും എത്തിക്കുവാനുള്ള ക്രമീകരണങ്ങൾ നടത്തി. അങ്ങനെ 19 വർഷങ്ങൾക്കുശേഷം 2016 ഓഗസ്റ്റ് 25-ന് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണനടപടികളുടെ അതിഭദ്രാസനതല അന്വേഷണങ്ങളുടെ പരിസമാപ്തി കുറിച്ചതായി അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കാർഡിനൽ ക്ലീമീസ് കാതോലിക്കാ ബാവാ പട്ടം, സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് അഭിവന്ദ്യ പിതാക്കന്മാരുടേയും, അനേകം വൈദീകരുടേയും, സന്യസ്തരുടേയും, ദൈവജനത്തിന്റേയും സാന്നിദ്ധ്യത്തിൽ പ്രഖ്യാപിക്കുകയും, തുടർനടപടികൾക്ക് ആവശ്യമായ ക്രമീകരണങ്ങൾ നിർദ്ദേശിക്കുകയും ചെയ്തു.

തുടർന്നുള്ള നടപടികൾ ദൈവപരിപാലനയിൽ പുരോഗമിക്കുന്നതിന് നമുക്ക് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം. മാർ ഈവാനിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ദൈവജനത്തിന് ലഭിക്കുന്ന അനുഗ്രഹങ്ങളോടൊപ്പം ദൈവത്തിന്റെ കരം നമ്മുടെ മദ്ധ്യത്തിൽ അദൃശ്യമായി പ്രവർത്തിക്കുന്നതിന്റെ ദൃശ്യ അടയാളങ്ങളായ അത്ഭുതങ്ങളും ധാരാളം സംജാതമാകുന്നതിന് ദൈവദാസന്റെ മദ്ധ്യസ്ഥം തേടി തീഷ്ണതയോടെ ഉപവാസത്തിലും, ജാഗരണത്തിലും ആയിരിക്കാം. ദൈവം നമ്മെ ധാരാളമായി അനുഗ്രഹിക്കട്ടെ!




# അതിർത്തി വീണ്ടും അശാന്തമാകുമ്പോൾ



**ബോബി ഏബ്രഹാം**



നാലു വർഷം മുമ്പാണ് ഞാൻ കശ്മീരിൽ പോയത്. താരതമ്യേന ശാന്തമായിരുന്നു അന്നവിടം. അന്നു ഞങ്ങൾ താമസിച്ച സെന്റോർ ഹോട്ടൽ പണ്ട് ഭീകരരുടെ ആക്രമണത്തിനു വിധേയമായതാണ്. അവിടെ കർശനമായ സുരക്ഷാ പരിശോധനാ സംവിധാനങ്ങളാണ് ഏർപ്പെടുത്തിയിരുന്നത്. കശ്മീർ താഴ്‌വര നിരന്തരമായ കലാപങ്ങളിൽ നിന്നു മുക്തമായി വരുന്നതേ ഉണ്ടായിരുന്നുള്ളു. ടൂറിസം രംഗത്തും ഉണർവ് കണ്ടു തുടങ്ങിയിരുന്നു. കാലിയായ കിടന്ന ഹൗസ് ബോട്ടുകളൊക്കെ സഞ്ചാരികൾക്കായി മിനുക്കിയെടുത്തിരുന്നു. ഡാൽ തടാകത്തിലൂടെ തുഴഞ്ഞുപോകുന്ന ഷിക്കാരകൾ പോലും ടൂറിസ്റ്റുകളുടെ വരവിൽ ആനന്ദിച്ചു തുടങ്ങിയ കാലം. ശ്രീനഗർ കർശനമായ സുരക്ഷാ വലയത്തിലാണെങ്കിലും സഞ്ചാരികൾക്ക് അത് ഒരിക്കലും അലോസരമായി മാറിയിരുന്നില്ല.

ഇതൊക്കെയാണെങ്കിലും കശ്മീർ ഉള്ളിൽ പുകയുകയായിരുന്നെന്നു വ്യക്തം. ഞങ്ങൾ ഇടയ്ക്ക് താമസിച്ച ഹൗസ് ബോട്ടിന്റെ ഉടമ ഡൽഹിയിലും ജർമനിയിലും വരെ ബിസിനസ് ഉള്ള ആളായിരുന്നു. അദ്ദേഹം ക്ഷേമം അന്വേഷിക്കാൻ ഹൗസ് ബോട്ടിലെത്തി. കശ്മീർ താഴ്‌വരയിൽ സമാധാനം പുലരണമെന്നും ബിസിനസ് അഭിവൃദ്ധിപ്പെടണമെന്നും മാത്രമേ അദ്ദേഹത്തിനാഗ്രഹമുള്ളു. പക്ഷേ സംസാരത്തിലുടനീളം അദ്ദേഹം ഇന്ത്യാക്കാർ എന്ന് ആവർത്തിക്കുന്നുണ്ടായിരുന്നു. ഇന്ത്യയുടെ സൈനികർ, ഇന്ത്യയുടെ ഭരണാധികാരികൾ എന്നിങ്ങനെ. ചില സംഭവങ്ങൾ ഇന്ത്യക്കാർ ആസൂത്രണം ചെയ്തതാണെന്നൊക്കെ അദ്ദേഹം പറയുമ്പോൾ തന്നെ നമുക്ക് ഉള്ളിലിരിപ്പ് അറിയാം.

ഒരു വൈകുന്നേരം ശ്രീനഗറിലെ അങ്ങാടിയിലൂടെ ചുറ്റിത്തിരിയുമ്പോളാണ് പെട്ടെന്നൊരു ബഹളം കേട്ടത്. ഇന്ത്യൻ പട്ടികളേ എന്ന് പരസ്യമായി വിളിക്കുകയാണ് ഒരാൾ. പിന്തിരിപ്പിക്കാൻ ആർക്കും ആവുന്നില്ല. ആരും അതിനു ശ്രമിക്കുന്നുമില്ല. ഈ രണ്ടു സംഭവങ്ങളും വ്യക്തമാക്കുന്നത് ഇന്ത്യൻ സർക്കാർ വാരിക്കോരി നൽകുന്ന എല്ലാ ആനുകൂല്യവും അനുഭവിക്കുമ്പോൾ തന്നെ ഉള്ളിന്റെ ഉള്ളിൽ കശ്മീരിൽ വലിയൊരു വിഭാഗം ഇന്ത്യയോടു കൂറു പുലർത്തുന്നില്ല എന്നു തന്നെയാണ്. അല്ലെങ്കിൽ അവരെ ഇത്രയും കാലം സംരക്ഷിച്ചു നിർത്തിയ ഇന്ത്യൻ ജനതയേക്കാൾ പ്രിയപ്പെട്ടതായി അവർക്ക് മറ്റെന്തൊക്കെയോ ഉണ്ടെന്ന് ആരോ അവരെ ബോധവൽക്കരിക്കുന്നുണ്ടെന്നർഥം.

ഏറെക്കാലത്തെ ശാന്തതയ്ക്കു ശേഷം കശ്മീർ ഇപ്പോൾ വീണ്ടും ശ്രദ്ധാ കേന്ദ്രമാവുകയാണ്. ഹിസ്ബുൾ മുജാഹിദീൻ കമാൻഡർ ആയിരുന്ന ബുർഹാൻ വാനിയുടെ വധത്തോടെ പൊട്ടിപ്പുറപ്പെട്ട കലാപം ഇപ്പോഴും നിയന്ത്രണ വിധേയമായിട്ടില്ല. ഇത്തവണ ഈദിന് കർഫ്യൂ കാരണം മിക്ക പള്ളികളിലും നമസ്കാരം നടത്താനാവാത്ത വിധം ഗുരുതരമായി മാറിയിരുന്നു സ്ഥിതിവിശേഷം. അതിർത്തികടന്ന് തീവ്രവാദികൾക്ക് യഥേഷ്ടം കടന്നുവരാവുന്ന ഇടമായി കശ്മീർ താഴ്‌വര മാറിയിട്ടുണ്ടെന്നതാണ് സത്യം. കശ്മീർ ഇന്ത്യയോടു ചേർന്ന കാലം മുതൽ പാക്കിസ്ഥാൻ തുടങ്ങിവച്ച അസ്ഥിരപ്പെടുത്തൽ തന്ത്രം ഇപ്പോഴും തടസ്സമില്ലാതെ മുന്നോട്ടു നീങ്ങുന്നു. അപ്രതീക്ഷിതമായ ആക്രമണത്തിലൂടെ കശ്മീരിന്റെ വലിയൊരു ഭാഗം പാക്കിസ്ഥാൻ പിടിച്ചടക്കിയപ്പോൾ രാജ്യാന്തര ധാരണകളെ മാനിച്ച് തിരിച്ചടിക്കാതിരുന്ന നെഹ്റുവിന്റെ നയത്തെ അവർ ദൗർബല്യമായാണ് എന്നും കണ്ടത്. പിന്നീട് ബംഗ്ലാദേശ് അവർക്കു കൈവിട്ടുപോകുന്ന തരത്തിലേക്ക് കാര്യങ്ങൾ എത്തിയിട്ടും കശ്മീർ വഴി ഇന്ത്യയെ തകർക്കുക എന്ന നയമാണ് ഇന്നും പാക്കിസ്ഥാൻ പിന്തുടരുന്നത്. അതുകൊണ്ടുതന്നെ രാഷ്ട്രതന്ത്രപരമായി കശ്മീർ ഇരു രാജ്യങ്ങൾക്കും ഏറ്റവും പ്രധാനപ്പെട്ടതായി മാറുകയും ചെയ്യുന്നു.

കശ്മീരിലും ഇന്ത്യയിലും ഉണ്ടാകുന്ന ഭീകരാക്രമണങ്ങൾക്കു പിന്നിൽ പാക്കിസ്ഥാൻ സൈന്യവും ഐ.എസ്.ഐയും പാക്കിസ്ഥാൻ ഭരണകൂടവും ആണെന്ന കാര്യം പകൽപോലെ വ്യക്തമാണ്. മുഷറഫ് സൈനിക മേധാവിയും നവാസ് ഷെറീഫ് പ്രധാനമന്ത്രിയും ആയിരുന്ന കാലത്താണ് ഈ മൂന്നുകൂട്ടരും ചേർന്ന് തീവ്രവാദികളെ കാർഗിൽ മലനിരകളിലേക്ക് അയച്ച് അപ്രഖ്യാപിത യുദ്ധം നടത്തിയത്. പിന്നീട് മുംബൈയിലേക്ക് അജ്മൽ കസബിനെയും സംഘത്തെയും അയച്ചത് ഈ മൂന്നു കൂട്ടർക്കൊപ്പം ലഷ്കറെ തയ്ബയും ചേർന്നാണ്. പത്താൻകോട്ടെ സൈനിക ക്യാംപ് ആക്രമണത്തിനു പിന്നിലും ഐ.എസ്.ഐയുടെ കരങ്ങളാണെന്നത് വ്യക്തമാണ്. ഇപ്പോൾ ഉറിയിൽ സൈനിക കേന്ദ്രത്തിനു നേരെയുണ്ടായ ആക്രമണത്തിനു പിന്നിലും ഈ ശക്തികൾ തന്നെ. പാക്കിസ്ഥാൻ സർക്കാരിന്റെയും സൈന്യത്തിന്റെയും ആസൂത്രണമില്ലാതെ ഇങ്ങനെ ഒരാക്രമണം സാധ്യമല്ല തന്നെ.

ഈ ആക്രമണത്തെ പ്രതിരോധിക്കുക അത്ര എളുപ്പമല്ല എന്നതും സത്യമാണ്. എത്ര പഴുതടച്ച സുരക്ഷയ്ക്കുള്ളിലും കടന്നുകയറാൻ ചാവേറുകൾക്കാവും. അമേരിക്കയും റഷ്യയും പോലുള്ള വൻ ശക്തികൾ പോലും ഇത്തരം ഭീകരാക്രമണങ്ങളെ തയടുന്നതിൽ തുടർച്ചയായി പരാജയപ്പെടുന്നുണ്ട്. ഇന്ത്യ പോലെയുള്ള ഒരു ബഹുസ്വര സമൂഹത്തിൽ തീവ്രവാദികൾക്ക് താവളമുണ്ടാക്കാനും കടന്നുകയറാനും കുറേക്കൂടി എളുപ്പമാണ്. നമ്മുടെ അതിർത്തികളും അതിന് യോജിച്ച തരത്തിലാണ്. ഇതുകൊണ്ടുതന്നെയാണ് മുമ്പുമുതലേ നമ്മുടെ ഭരണാധികാരികൾ പ്രതിരോധത്തിനൊപ്പം നയതന്ത്രവും പയറ്റി ഭീകരരെ നേരിട്ടുകൊണ്ടിരുന്നത്.



എന്നാൽ ഇപ്പോഴത്തെ ആക്രമണം ശ്രദ്ധേയമാകാൻ മറ്റൊരു കാരണം കൂടിയുണ്ട്. ഭീകരരോടും പാക്കിസ്ഥാനോടും കോൺഗ്രസ് മൃദു സമീപനം കാണിക്കുന്നു എന്ന് തുടർച്ചയായി വിമർശിച്ചുകൊണ്ടിരുന്ന ബി.ജെ.പി.യും മോദിയുമാണ് ഇന്ന് രാജ്യം ഭരിക്കുന്നത്. ഭീകരരെ നേരിടാൻ 56 ഇഞ്ച് നെഞ്ചളവുമായി മോദി വരുന്നു എന്നായിരുന്നു തിരഞ്ഞെടുപ്പ് കാലത്തെ പ്രചാരണം. എന്നാൽ ഭരണത്തിലേറിക്കഴിഞ്ഞ് നവാസ് ഷെരിഫിന് ഉപഹാരം കൊടുത്തും തിരിച്ചു വാങ്ങിച്ചും ഉള്ള നയതന്ത്രം പയറ്റാനാണ് മോദി ശ്രമിച്ചത്. അത് അപ്പാടെ പരാജയപ്പെട്ടു എന്നു വ്യക്തമായത് പത്താൻകോട്ടെ സൈനിക ക്യാംപിൽ ഭീകരർ കടന്നുകയറി സൈനികരെ വധിച്ചപ്പോഴാണ്. കശ്മീരിൽ പിഡിപിയുമായി കൂട്ടുകൂടി ഭരണം പിടിച്ച ബി.ജെ.പി എന്തൊക്കെയോ ചെയ്യാൻ പോകുന്നുവെന്ന പ്രതീക്ഷ നൽകിയെങ്കിലും അതിവേഗം പരാജയപ്പെടുകയാണ് ഉണ്ടായത്. കശ്മീർ വീണ്ടും അശാന്തിയുടെ പടുകുഴിയിലായി. കൂനിന്മേൽ കുരുവെന്നവണ്ണം ഇപ്പോൾ ഉറിയിലെ തീവ്രവാദി ആക്രമണവും. എന്തുകൊണ്ട് തിരിച്ചടിക്കുന്നില്ല എന്ന ചോദ്യത്തിനു മുമ്പിൽ പറ്റിയ അവസരം നോക്കുകയാണെന്നു മാത്രമാണ് മറുപടി. ഇതുതന്നെയാണ് കോൺഗ്രസും പറഞ്ഞത്. അതിർത്തി കടന്ന് ആക്രമിക്കണമെന്ന് പുറത്തുനിന്ന് പറയാമെങ്കിലും പ്രായോഗിക തലത്തിൽ അത് സാധ്യമാവണമെന്നില്ല. അതുതന്നെയാണ് ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്നതും.

### ചൈനയുടെ നിലപാടും ഇന്ത്യൻ കമ്യൂണിസ്റ്റ് പാർട്ടികളും

ഈ മേഖലയിൽ ചൈനയുടെ താൽപര്യങ്ങളാണ് ഇപ്പോൾ ഇന്ത്യക്കു മുന്നിൽ കടുത്ത വെല്ലുവിളി ഉയർത്തുന്നത്. ചൈനയുടെ ദീർഘകാല ലക്ഷ്യമനുസരിച്ച് പാക്കിസ്ഥാനോടുള്ള ബന്ധം അനിവാര്യമാണ്. ബലൂചിസ്ഥാനിലെ ഗദർ തുറമുഖവും മറ്റും വികസിപ്പിക്കുന്നതു മാത്രമല്ല, പാക്ക് അധിനിവേശ കശ്മീരിലൂടെ സാമ്പത്തിക ഇടനാഴിയും ചൈന വികസിപ്പിക്കുകയാണ്. അതുകൊണ്ടുതന്നെ അമേരിക്ക കൈവിട്ടാലും ചൈന തങ്ങളെ സഹായിക്കുമെന്ന വിശ്വാസവും പാക്കിസ്ഥാനുണ്ട്. ആ വിശ്വാസത്തിലൂന്നി നിന്നാണ് ഇപ്പോൾ അവർ നിരന്തരം കശ്മീരിൽ പ്രശ്നങ്ങളുണ്ടാക്കുന്നതും. ഇന്ത്യയെ അസ്ഥിരമാക്കി നിർത്തേണ്ടത് ചൈനയുടെയും ആവശ്യമാണെന്നു കാണണം. എന്നാൽ ചൈന ഉയർത്തുന്ന ഈ ഭീഷണിയോട് ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടികൾ സ്വീകരിക്കുന്ന നിലപാട് അതിശയിപ്പിക്കുന്നതാണ്. പാക്കിസ്ഥാനെ സഹായിക്കുന്ന ചൈനയുടെ നടപടിയെ എതിർക്കാൻ പോലും തയ്യാറാവാത്ത അവർ കശ്മീരിലെ മനുഷ്യാവകാശ പ്രശ്നങ്ങളെപ്പറ്റിയൊക്കെയാണ് വാചാലമാകുന്നത്. ബുഹാൻ വാനിയെ വധിച്ചത് തെറ്റായിപ്പോയെന്നു പറഞ്ഞ സീതാറാം യച്ചൂരി നൽകുന്ന സന്ദേശം എന്താണെന്നു മനസ്സിലാക്കാത്തവരല്ല ഇന്ത്യക്കാർ. വിഘടനവാദികളുമായി ചർച്ച

വേണം എന്ന ആവശ്യം യച്ചൂരി ഉയർത്തുന്നതും രാജ്യ താൽപര്യപ്രകാരമല്ല എന്ന ആശങ്ക ഉയരുന്നത് ഇവിടെ യാണ്. യച്ചൂരിയുടെ നേതൃത്വത്തിലുള്ള സർവകക്ഷി സംഘത്തിന് ഹുറിയത്ത് നേതാക്കളെ കാണാൻ പോലും കഴിയാതെ മടങ്ങേണ്ടിവന്നിട്ടും നിലപാടിൽ മാറ്റം വരു ത്താതെ നിൽക്കുകയാണ് സി.പി.എം ഉൾപ്പെടെയുള്ള ഇടതു കക്ഷികൾ.

ചൈനയുടെ കാര്യത്തിൽ എന്നും സി.പി.എം. ഈ ഇരട്ടത്താപ്പ് സ്വീകരിച്ചിരുന്നു എന്നു കാണാം. പണ്ട് ചൈന ഇന്ത്യയെ ആക്രമിച്ചപ്പോൾ ചൈന ചൈനയുടേ തെന്നും ഇന്ത്യ ഇന്ത്യയുടേതെന്നും പറയുന്ന ഭൂമി എന്നു പറഞ്ഞ് ചൈനീസ് ആക്രമണത്തെ ന്യായീകരിക്കാനാണ് സി.പി.എം നേതാവ് ഇ.എം.എസ് നമ്പൂതിരിപ്പാട് ശ്രമി ച്ചത്. ടിബറ്റിന്റെ കാര്യത്തിലും ചൈനയുടെ താൽപര്യ മാണ് സി.പി.എമ്മിനു പ്രധാനം. കശ്മീരിലും സംഭവി ക്കുന്നത് അതുതന്നെയെന്ന് ആരോപിച്ചാൽ കുറ്റം പറ യാനാവില്ല. കശ്മീരിൽ ചർച്ച നടത്തണം എന്നു പറയു മ്പോൾ സിപിഎം ലക്ഷ്യമാക്കുന്നത് എന്തെന്ന് വ്യക്തമ ല്ല. അത് അനുവദിച്ചു കൊടുത്താൽ നോർത്ത് ഈസ്റ്റി ലുൾപ്പെടെ പ്രശ്നങ്ങളുണ്ടാകുമെന്നും ഇന്ത്യ ശിഥിലമാ കുമെന്നും അറിയാത്തവരല്ല സി.പി.എമ്മുകാർ. എന്നിട്ടും അവർ നിലപാട് മാറ്റാതെ വരുമ്പോൾ അത് രാജ്യതാൽപ ര്യത്തിനു വിരുദ്ധമാണെന്ന് ആരെങ്കിലും ആരോപിച്ചാൽ തെറ്റുപറയാനാവില്ല.

**ബി.ജെ.പി. പിടിച്ച പുലിവാൽ**

അധികാരമേറും മുമ്പ് മുൻ പ്രധാനമന്ത്രിയെ കശ്മീ രിന്റെ പേരിൽ നിരന്തരം ആക്രമിച്ചുകൊണ്ടിരുന്ന മോദിയും സംഘവും ഇപ്പോൾ എന്തുചെയ്യണമെന്നറി യാതെ വലയുകയാണ്. അജിത് ദോവൽ എന്ന പ്രഗത്ഭ നാണ് പ്രധാനമന്ത്രിയുടെ ഉപദേഷ്ടാവ്. അദ്ദേഹം വിദ ഗ്ധൻ തന്നെയാണ്. പക്ഷേ ഒരു തിരിച്ചടി എങ്ങനെ വേണമെന്ന കാര്യത്തിൽ രാഷ്ട്രീയ തീരുമാനം തന്നെ യാണ് പ്രധാനം. നയതന്ത്രപരമായി ഒറ്റപ്പെടുത്തുക തുടങ്ങിയ പഴയ തന്ത്രങ്ങളൊക്കെ കാലഹരണപ്പെട്ടുക ഴിഞ്ഞു. അതുകൊണ്ടാണ് കിഴക്കൻ പാക്കിസ്ഥാൻ പോലെ ബലൂചിസ്ഥാനും നഷ്ടപ്പെട്ടേക്കും എന്ന ഭീഷ ണി ഉയർത്താൻ മോദി തയ്യാറായതെന്നു വേണം കരു താൻ. അത് ശരിക്കും നല്ല ഒരു തന്ത്രം തന്നെയാണ്. ബലൂ ചിസ്ഥാനിലും പാക്ക് അധീന കശ്മീരിലും സ്വാതന്ത്ര്യ പ്രക്ഷോ ങ്ങളെ അതിക്രൂരമായി അടിച്ചമർത്തുകയാണ് പാക്കിസ്ഥാൻ ചെയ്യുന്നത്. ഈ പ്രക്ഷോഭകാരികൾക്ക് പിന്തുണ നൽകുമെന്ന് പറയാതെ പറയുകയാണ് മോദി സ്വാതന്ത്ര്യദിന പ്രസംഗത്തിൽ ചെയ്തത്.

എന്നാൽ അതുകൊണ്ടു മാത്രമായോ? അതു കഴിഞ്ഞും കശ്മീരിൽ അവർ ആക്രമണം തുടരുകയാണ്. ഏറ്റവും ഒടുവിൽ ഉറിയിൽ അതെത്തിനിൽക്കുന്നു. നിയ ന്ത്രണ രേഖ കടന്ന് ഇന്ത്യൻ സൈന്യം തിരിച്ചടി തുടങ്ങി എന്ന സ്ഥിരീകരിക്കാത്ത റിപ്പോർട്ട് ഉണ്ട്. എന്നാൽ ബി.ജെ.പി അനുകൂല നിലപാട് സ്വീകരിച്ചിട്ടുള്ള ചില വെബ്സൈറ്റുകളിലാണ് അത് വരുന്നതെന്നു കാണാം.



അതുകൊണ്ടുതന്നെ അത് ആധികാരികവുമല്ല. മാത്രമല്ല, അങ്ങനെ ഒരു അപ്രഖ്യാപിത യുദ്ധം നടത്തുന്നുണ്ടെ ങ്കിൽ ഇന്ത്യ ഒരിക്കലും അത് സ്ഥിരീകരിക്കാനും പോകു ന്നില്ല. പാക്കിസ്ഥാനെ തകർക്കണം, യുദ്ധം വേണം എന്നൊക്കെ ബി.ജെ.പി. നേതാവായ നരേന്ദ്ര മോദിക്ക് പറയാമായിരുന്നെങ്കിൽ ഇന്ത്യൻ പ്രധാനമന്ത്രിയായ നരേന്ദ്ര മോദിക്ക് അത് പറയാനാവില്ല. രാഷ്ട്ര തന്ത്രം മുതൽ രാജ്യാന്തര നയതന്ത്രം വരെ നോക്കിയേ തീരുമാ നമെടുക്കാനാവൂ. മാത്രമല്ല, നവ മുതലാളിമാരുടെ സാമ്പ ത്തിക താൽപര്യവും നോക്കണം. അദാനിമാരും, അംബാ നിമാരും യുദ്ധത്തിന് ഒരിക്കലും അനുകൂലമാവില്ല. മൂല ധന ശക്തികളെ പിണക്കാൻ മോദിക്കും കഴിയില്ല.

അപ്പോൾ യുദ്ധം യുദ്ധം എന്ന് തൊള്ള കീറി വിളി ക്കുന്ന ബി.ജെ.പി അണികൾ നിരാശരാകേണ്ടി വരും. എന്നാൽ അവരെ നിരാശരാക്കാതിരിക്കാൻ ചില നാടകങ്ങളൊക്കെ കേന്ദ്രം കളിച്ചെന്നിരിക്കും. തീവ്രവാദി ക്യാംപുകളിലേക്ക് കടന്നുകയറ്റം, കശ്മീരിൽ കൂടുതൽ സൈനികവൽക്കരണം അങ്ങനെ ചില പൊടിക്കൈകൾ ക്കാണ് സാധ്യത.

എന്തൊക്കെയായാലും രാജ്യം പുകയുന്ന അഗ്നി പർവതമായി മാറാതിരിക്കാൻ രണാധികാരികൾ ശ്രദ്ധിച്ചേ പറ്റൂ. നാഗാലാൻഡ്, അസം, മിസോറം, മണി പ്പൂർ ഇവിടെയൊക്കെ അസ്വസ്ഥത പുകയുകയാണ്. പുറമേ മാവോയിസ്റ്റ് ഭീഷണിയും. ഇതിനൊക്കെ ചൈന യുടെ പിന്തുണയുമുണ്ട്. ഈ ഭീഷണിയെ തന്ത്രപര മായി നേരിട്ടില്ലെങ്കിൽ രാജ്യതാൽപര്യം അപകടത്തിലാ കുമെന്ന സന്ദേശമാണ് ഇപ്പോഴത്തെ സംഭവവികാസ ങ്ങൾ നൽകുന്നത്.

മേമ്പൊടി

ടിറ്റർ പോലെയുള്ള നവമാധ്യമങ്ങൾക്ക് ഒരു കുഴ പ്പമുണ്ട്. അവിടെ പോസ്റ്റ് ചെയ്യുന്നതൊക്കെ സ്ക്രീൻ ഷോട്ട് എടുത്ത് ചിലർ സൂക്ഷിച്ചുവച്ചുകളയും. പിന്നീട് ആവശ്യം വരുമ്പോൾ തരംപോലെ പുറത്തെടുക്കാനാ ണ്. മോദി പണ്ട് കോൺഗ്രസിനെ പരിഹസിച്ച് ഇറക്കിയ ടിറ്റർ പോസ്റ്റുകളൊക്കെ ഇപ്പോൾ നവ മാധ്യമങ്ങളിൽ വൈറൽ ആണ്. അതുകൊണ്ട് ഭാവിയിൽ രണാധി കാരം ലക്ഷ്യമിടുന്നവർ നോക്കിയും കണ്ടും വേണം പോസറ്റിടാൻ. ■





ഫാ. മാത്യു ചാർത്താക്കുഴിയിൽ

# ഫാ. ജാക്ക് ഹാമലിന്റെ രക്തസാക്ഷിത്വവും ഫ്രാൻസിലെ കത്തോലിക്കാസഭയും



വി. മദർ തെരേസ സ്ഥാപിച്ച ഉപവിയുടെ സന്യാസിനീഭവനങ്ങളിൽ ചാപ്പലിനോടു ചേർന്നുള്ള സാക്രിസ്റ്റി മുറിയിൽ വി. കുർബാനയർപ്പിക്കാനെത്തുന്ന വൈദികരെ സ്വാഗതം ചെയ്തുകൊണ്ട് ഏതാനും മനോഹര വചനങ്ങൾ ആലേഖനം ചെയ്തു വച്ചിട്ടുണ്ട്:

"ദൈവത്തിന്റെ പ്രിയ പുരോഹിതാ,

ഇപ്പോൾ നീ അർപ്പിക്കുന്ന ഈ കുർബാന

നിന്റെ ആദ്യത്തേതും, അവസാനത്തേതും,

നിന്റെ ഒരേയൊരു കുർബാനയുമാണെന്ന

മനോഭാവത്തോടെ അർപ്പിക്കുക".

തന്റെ 86-ാം വയസിലും, കഴിഞ്ഞ 58 വർഷം തുടർച്ചയായി കുർബാനയർപ്പിച്ചതിന്റെ വിശുദ്ധിയോടെയാണ് ഇക്കഴിഞ്ഞ ജൂലൈ 26-ാം തീയതി ഫാ. ജാക്ക് ഹാമെൽ സെന്റ് എത്തിയേനെ ഡു റൂവ്റെയ് പള്ളിയിലെ അൾത്താരയുടെ പടികൾ ചവിട്ടിയത്. താനെന്നും അർപ്പിച്ച യാഗത്തോടൊപ്പം തന്റെ ജീവിതവും ചേർത്തു വയ്ക്കണമെന്നും അങ്ങനെ രക്തസാക്ഷിത്വത്തിന്റെ മുടി തന്റെ ശിരസിൽ വയ്ക്കപ്പെടുമെന്നും അദ്ദേഹം അന്നു ചിന്തിച്ചിട്ടുണ്ടാവില്ല. എന്നാൽ തന്റെ രക്തസാക്ഷിത്വത്തിലൂടെ അദ്ദേഹം നല്കിയ സാക്ഷ്യം നിരീശ്വരത്വത്തിലും, നിസംഗതയിലും, ദൈവനിഷേധത്തിലും കഴിഞ്ഞ ഫ്രഞ്ചു ജനതയുടെ വിശ്വാസത്തെ ഒരു നിമിഷത്തേക്കെങ്കിലും പിടിച്ചുലച്ചു.

**ഭീകരതയിലെ പൈശാചികത തിരിച്ചറിഞ്ഞ പുരോഹിതൻ**

1930 നവംബർ 30-ാം തീയതി ഫ്രാൻസിലെ ഡർനെറ്റോൾ എന്ന ഗ്രാമത്തിലാണ് ഫാ. ജാക്ക് ഹാമൽ ജനിച്ചത്. തന്റെ 28-ാം വയസിൽ അദ്ദേഹം റൂവെൽ അതിരൂപതയിലെ വൈദികനായി അഭിഷിക്തനായി. രൂപതയിലെ വിവിധ ഇടവകകളിൽ വളരെ ശാന്തവും, ലളിതവും, സംഭവബഹുലമല്ലാത്തതുമായ ജീവിതമാണ് അദ്ദേഹം നയിച്ചത്. 2005 മുതൽ 2016-ൽ കൊല്ലപ്പെടുന്നതുവരെ അദ്ദേഹം സെന്റ് എത്തിനേയ് പള്ളിയിൽ സഹ വികാരിയായി സേവനം അനുഷ്ഠിക്കുകയായിരുന്നു.

ജൂലൈ 26-ാം തീയതി പതിവുപോലെ അദ്ദേഹം ബലിയർപ്പിക്കാനായി ദേവാലയത്തിലെത്തി. പ്രഭാത പ്രാർത്ഥനയ്ക്കുശേഷം ബലിയർപ്പിച്ചുകൊണ്ടു നിൽക്കുമ്പോഴാണ് 19 വയസുള്ള അഡൻ കെർമിക്കും, അബ്ദൽ മാലിക്കും മാരാകായുധങ്ങളുമായി പള്ളിയിൽ പ്രവേശിച്ചത്. ഐസിസ് തീവ്രവാദികളായ ഇവർ ഈ വയോധി



കനായ വൈദികനെ മുട്ടുകുത്തി നിർത്തി കഴുത്തറുത്തു കൊല്ലുകയായിരുന്നു. ഒരാൾ ഈ ഹീനകൃത്യം നിർവ ഹിക്കുകയും, മറ്റെയാൾ അതു വീഡിയോയിൽ പകർത്തു കയും ചെയ്തു. കൂടാതെ അറബിയിൽ ഉച്ചത്തിൽ പ്രസം ഗിക്കുകയും ചെയ്തു. എന്നാൽ ഫാ. ഹാമെൽ തന്നെ സമീ പിച്ചിരിക്കുന്ന പൈശാചികതയെ ദൈവീകദൃഷ്ടിയോടെ കാണുകയും അവജ്ഞയോടെ ആട്ടി പായിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അവസാന വാക്കുകൾ "പിശാചേ, ദൂരെപ്പോകൂ" എന്നതായിരുന്നുവെന്ന് ദൃക്സാ ക്ഷികൾ സാക്ഷിക്കുന്നു.

**സി. ഹെലന്റെ സാക്ഷ്യം**

ഭീകരന്മാരിലൊരാൾ അന്നത്തെ വി. കുർബാന യ്ക്കായി കടന്നുവന്ന, ഈ ഭീകരതയ്ക്ക് സാക്ഷിയാകേ ണ്ടിവന്ന, സി. ഹെലനുമായി സംസാരിച്ചു. അയാൾ പുഞ്ചിരിച്ചുകൊണ്ട് വി. ഖുറാനെക്കുറിച്ചു എന്തെങ്കിലും അറിയാമോയെന്നു സിസ്റ്ററിനോട് ആരാഞ്ഞു. അതിന് സിസ്റ്റർ ഇങ്ങനെ മറുപടി പറഞ്ഞു: "അറിയാം, ബൈബി ളിനെ ആദരിക്കുന്നതുപോലെ ഞാൻ അതിനെയും ആദ രിക്കുന്നു. അതിൽ സമാധാനത്തെക്കുറിച്ചു പറഞ്ഞിരി ക്കുന്ന ഭാഗമാണ് എന്നെ ഏറ്റവും അധികം ആകർഷിച്ചിരിക്കുന്നത്". അപ്പോൾ ആ അക്രമിയുടെ പ്രതികരണം ഇപ്രകാരമായിരുന്നു. "സമാധാനം, അതു തന്നെയാണ് ഞങ്ങൾക്കു വേണ്ടതും... നിങ്ങൾക്കു മരി ക്കാൻ ഭയമുണ്ടോ?" അതിനുള്ള സിസ്റ്ററിന്റെ ഉത്തരം വളരെ വ്യക്തമായിരുന്നു: "ഞാൻ ദൈവത്തിൽ വിശ്വ സിക്കുന്നു. അതുകൊണ്ട് ഞാൻ എപ്പോഴും സന്തോ ഷവതിയായിരിക്കും".

ഈ സമയം അവിടെനിന്നും രക്ഷപ്പെട്ട സി. ഡാനിയേല പോലീസിനെ വിവരം അറിയിക്കുകയും, പള്ളിയിൽനിന്നും രക്ഷപ്പെടാൻ ശ്രമിക്കുന്ന സമയത്ത് അവിടെയെത്തിയ ഫ്രഞ്ചു പോലീസുകാർ ആ ഭീക രന്മാരെ വകവരുത്തുകയുമായിരുന്നു.

**ഫാ. ഹാമെൽ അനേകർക്കു പ്രചോദനം**

വത്തിക്കാൻ സംഘടനയായ "ഏജൻസിയ ഫിദേസ്" ലോകത്തെമ്പാടും ഓരോ വർഷവും വിശ്വാ സത്തെപ്രതി രക്തസാക്ഷിത്വം വരിക്കുന്നവരുടെ പേരു വിവരങ്ങൾ പ്രസിദ്ധീകരിക്കുന്നുണ്ട്. അങ്ങനെ 2015-ൽ കൊല്ലപ്പെട്ട നൂറുകണക്കിനാളുകളുണ്ട്. അവരിൽ 13 പേർ വൈദികരാണ്. എന്നാൽ ഫാ. ഹാമെലിന്റെ കൊലപാതകം പൈശാചികവും അതിക്രൂരവുമായിരു ന്നു. ദൈവാലയവും അൾത്താരയുമെല്ലാം പവിത്രമായ സ്ഥലവും എല്ലാവരുടെയും അഭയസ്ഥാനവുമാണ്. അവിടെ വച്ച് ചിന്തപ്പെടുന്ന രക്തത്തിന് ദൈവതിരുമു മ്പിൽ വലിയ വിലയാണുള്ളത്. അതുകൊണ്ട് ഫാ. ഹാമെലിന്റെ ജീവത്യാഗം ഒരിക്കലും വ്യർഥാവിലാകില്ല.

"ചർച്ച് ഇൻ നീഡ്" എന്ന കത്തോലിക്കാ പ്രസ്ഥാന ത്തിന്റെ ഇറ്റാലിയൻ വിഭാഗം ഫാ. ഹാമെലിനോടുള്ള ആദ രവു പ്രകടിപ്പിക്കാൻ നൈജീരിയയിലും, ക്യൂബയിലും, സാംബിയയിലും, കോംഗോയിലും, ഇന്ത്യയിലുമുള്ള

ആയിരം വൈദികവിദ്യാർത്ഥികളുടെ പരിശീലന ചിലവ് ഏറ്റെടുക്കുമെന്നു പ്രഖ്യാപിച്ചിട്ടുണ്ട്. അങ്ങനെ ഒരു വൈദികന്റെ മരണം ആയിരം വൈദികരെ ജനിപ്പിക്കുന്നു.

**വി. കുർബാനയും ഫാ. ഹാമലിന്റെ ജീവിതബലിയും**

വി. കുർബാന ക്രിസ്തുവിന്റെ പരമമായ യാഗമാണ്. അത് അർപ്പിക്കുന്ന പുരോഹിതനും തന്നെത്തന്നെ ബലിയായി സമർപ്പിക്കേണ്ടവനാണ്. ഫാ. ഹാമെൽ കുർബാനയർപ്പിക്കുമ്പോൾ തന്റെ തന്നെ ജീവൻ നല്കി രക്തസാക്ഷിത്വത്തിലൂടെ ബലിയായിത്തീർന്നയാളാണ്. യേശുവിന്റെ ഗോഗുൽത്തായിലെ യാഗവും വി. കുർബാനയിലെ യാഗവും ഒന്നു തന്നെയാണെന്നു വി. ജോൺപോൾ രണ്ടാമൻ മാർപാപ്പ പഠിപ്പിക്കുന്നു. ഫാ. ഹാമെൽ തന്നെത്തന്നെ താനർപ്പിക്കുന്ന കുർബാനയായി മാറാൻ വിട്ടുകൊടുത്തു. ദൈവം മനുഷ്യനുവേണ്ടി തന്റെ ജീവൻ നല്കിയതിന്റെ ഓർമ്മയായ വി. കുർബാന അർപ്പിക്കുന്ന സമയത്ത് ഈ പുരോഹിതൻ തന്റെ ജീവനും അർപ്പിച്ചു. നമ്മുടെ മലങ്കര കുർബാനയിലെ ഒരു സെദറായിൽ പുരോഹിതൻ ഇപ്രകാരം പ്രാർത്ഥിക്കുന്നു: "ഈ അപ്പത്തിൽ നിന്റെ ശക്തി നിവേശിപ്പിക്കപ്പെടുകയും ഈ വീഞ്ഞ് രൂപാന്തരം പ്രാപിച്ച് രക്തമായി പരിണമിക്കുകയും ചെയ്യുന്ന ഈ സമയത്ത് കർത്താവേ, എന്റെ ജീവൻ നിന്റേതിൽ കലർത്തപ്പെടുമാറാകണമേ''. ഈ പ്രാർത്ഥന അതിന്റെ എല്ലാ അർത്ഥത്തിലും ഫാ. ഹാമെലിൽ പൂർത്തീകരിക്കുകയായിരിക്കുന്നു.

**ഫാ. ഹാമെൽ ഒരു ക്രിസ്തീയ രക്തസാക്ഷി**

"രക്തസാക്ഷിത്വമാണ് ഏറ്റവും വലിയ സാക്ഷ്യ"മെന്ന് പ്രസിദ്ധ ദൈവശാസ്ത്രജ്ഞനായ എവ്റി ഡള്ളസ് പറയുന്നു. ഇക്കഴിഞ്ഞ സെപ്റ്റംബർ 14-ാം തീയതി കുരിശിന്റെ പുകഴ്ചയുടെ തിരുനാൾ ദിനത്തിൽ സാന്റാ മാർത്ത ചാപ്പലിൽ ഫാ. ഹാമെലിനു വേണ്ടി ഫ്രാൻസിസ് മാർപാപ്പ ബലിയർപ്പിച്ചു പ്രാർത്ഥിച്ചു. തന്റെ പ്രസംഗത്തിൽ ഫാ. ഹാമെലിനെ "വാഴ്ത്തപ്പെട്ടവൻ" എന്നാണ് മാർപാപ്പ വിശേഷിപ്പിച്ചത്. അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തെക്കുറിച്ചു മാർപ്പാപ്പ ഇപ്രകാരം പറഞ്ഞു. "ഈ മനുഷ്യൻ തന്റെ രക്തസാക്ഷിത്വം യേശുവിന്റെ രക്തസാക്ഷിത്വത്തോടു ചേർത്തു അൾത്താരയിൽ അർപ്പിച്ചു. മരണത്തിന്റെ ഭീകരതയുടെ മുൻപിലും ക്രിസ്തുവിനെ ധീരമായി സാക്ഷിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു". ആ കുർബാനയിൽ സഹകാർമ്മികനായിരുന്ന റൂവൽ അതിരൂപതയുടെ ആർച്ചുബിഷപ്പ് ഡൊമനിക് ലെബ്രൂൺ പറഞ്ഞത് അവിടുത്തെ പള്ളികളിലെല്ലാം ഫാ. ഹാമെലിന്റെ ചിത്രം വയ്ക്കാൻ മാർപാപ്പ ആവശ്യപ്പെട്ടു എന്നാണ്. ആരെങ്കിലും എതിർപ്പു പ്രകടിപ്പിച്ചാൽ ഇതു മാർപ്പാപ്പയുടെ നിർദ്ദേശാനുസരണം ചെയ്തിരിക്കുന്നതാണെന്ന് പറയാനും പറഞ്ഞു.

**ഫ്രാൻസ് - വൈരുധ്യങ്ങളുടെ നാട്**

"സഭയുടെ കടിഞ്ഞൂൽപുത്രി" യെന്നാണ് ഫ്രാൻസ് അറിയപ്പെടുന്നത്. അതിന്റെ കാരണം 6-ാം നൂറ്റാണ്ടിൽ ഫ്രഞ്ചുരാജാവായ ക്ലോവിസിന്റെ മതപരിവർത്തനം മുതൽ ലൂയി 16-ാമൻ (+1793) രാജാവിന്റെ കാലം വരെയും ഫ്രാൻസ് കത്തോലിക്കാ വിശ്വാസത്തിൽ നിലനിന്നു എന്നതാണ്. എന്നാൽ 17-ാം നൂറ്റാണ്ടു മുതൽ യൂറോപ്പിലുണ്ടായ ശാസ്ത്ര വിപ്ലവത്തിനും (Scientific Revolution) ജ്ഞാനോദയ (Age of Reason) ചിന്തകൾക്കും ഫ്രാൻസിൽ നിന്നുള്ള ചിന്തകരാണ് നേതൃത്വം നല്കിയത്. പ്രശസ്ത ചിന്തകരായ ഡെക്കാർഡും, റൂസ്സോയും, വോൾട്ടെയറും തങ്ങളുടെ യുക്തിവാദ-നിരീശ്വര ചിന്തകളാൽ ഫ്രഞ്ചു ജനതയുടെ ജീവിതത്തിൽ നിന്നു വിശ്വാസത്തെയും, മതത്തെയും നിഷ്കാസനം ചെയ്യാൻ ശ്രമിച്ചു. അതിന്റെ തുടർച്ചയായി വന്ന ഫ്രഞ്ചു വിപ്ലവവും, സെക്കുലർ ചിന്താഗതികളും ഫ്രാൻസിനെ ലോകത്തിലെ തന്നെ ഏറ്റവും കുറച്ചു വിശ്വാസികളുള്ള രാജ്യങ്ങളിലൊന്നാക്കി മാറ്റി. പാരീസിലെ പ്രസിദ്ധമായ നോട്ടർഡാം കത്തീഡ്രലിലെ പരിശുദ്ധ ദൈവമാതാവിന്റെ രൂപം മാറ്റീയിട്ട് ജ്ഞാനദേവത (Goddess of Reason) യുടെ പ്രതിമ സ്ഥാപിക്കുന്ന അവസ്ഥ വരെയുണ്ടായി.

എന്നാൽ ഇക്കാര്യങ്ങളെല്ലാം അരങ്ങേറുമ്പോഴും ആഗോള കത്തോലിക്കാ സഭയുടെ ചരിത്രത്തെ അതിശക്തമായി സ്വാധീനിച്ച അനേകം വിശുദ്ധരും ഫ്രാൻസിൽ നിന്നും ഉദയം ചെയ്തു. ഇടവക വൈദികരുടെ മദ്ധ്യസ്ഥനായ വി. ജോൺ മരിയ വിയാനി, ലിസ്യൂവിലെ വി. കൊച്ചു ത്രേസ്യായും അവളുടെ വിശുദ്ധി നിറഞ്ഞുനിന്ന കുടുംബവും, ലൂർദ്ദിൽ മാതാവിന്റെ ദർശനം ലഭിച്ച വി. ബർണഡീത്ത, പാവങ്ങളുടെയും, പരിത്യക്തതരുടെയും അഭയമായ വി. വിൻസന്റ് ഡിപോൾ എന്നിവർ ഈ നിരയിലെ ചിലർ മാത്രമാണ്. അവരുടെ നിരയിലേയ്ക്ക് ഫാ. ഹാമെലിന്റെ സാക്ഷ്യജീവിതവും കടന്നുവരുമെന്നു നമുക്കു പ്രത്യാശിക്കാം.

**ഫാ. ഹാമെൽ പഠിപ്പിക്കുന്ന പാഠം**

എല്ലാ രക്തസാക്ഷിത്വംപോലെ ഫാ. ഹാമെലിന്റെ രക്തസാക്ഷിത്വവും ഒരു വിശ്വാസ സാക്ഷ്യമാണ്. അതിൽ തന്നെ ഇതു നമുക്കു ഒരു അടയാളമാണ്. നമ്മൾ ആയിരിക്കുന്ന അവസ്ഥയിൽ വിശ്വാസജീവിതം ലാളിത്യത്തോടെയും വിശ്വസ്തതയോടെയും ജീവിക്കുക. സഭയെ നശിപ്പിക്കാൻ ശ്രമിക്കുന്ന ശക്തികളെ ഭയപ്പെട്ടു ഓടേണ്ടവരല്ല നമ്മൾ. "മരണത്തിന്റെ സംസ്കാരത്തി"ന്റെ വക്താക്കളുടെ ഇടയിൽ ജീവൻ നല്കി "ജീവന്റെ സംസ്കാര"ത്തെ നാം പരിപോഷിപ്പിക്കണം. ഫാ. ഹാമെൽ ഫ്രഞ്ചു ജനതയെയും നമ്മെയും-മൂല്യച്യുതികളുടെയും വിശ്വാസ ശോഷണത്തിന്റെയും കാലഘട്ടത്തിൽ - ക്രൈസ്തവ സംസ്കാരത്തിന്റെ അടിസ്ഥാന തത്വങ്ങളിലേയ്ക്ക് തിരികെ പോയി സാക്ഷ്യജീവിതം നയിക്കാൻ ആഹ്വാനം ചെയ്യുന്നു.

വിശേഷം

# കുടിയേറ്റ ജനതക്ക് അഭിമാനം ബത്തേരി ഭദ്രാസന ദേവാലയ കൂദാശ



ഫാ. ഫിലിപ് വെട്ടിക്കാട്ടിൽ



മാനവമൈത്രിയുടെ സംഗമ ഭൂമിയായി അറിയപ്പെടുന്ന വയനാട്ടിലെ സുൽത്താൻ ബത്തേരി സെപ്റ്റംബർ 19,20 തീയതികളിൽ സ്വർഗ്ഗീയആനന്ദത്തിലായിരുന്നു. ഹൃദയ മർമ്മരങ്ങളുടെ ആന്ദോളനം ഭക്തിയായും സാന്ദ്രമായും ആത്മീയ ഉത്സവമായിത്തീർന്ന രണ്ടു സുദിനങ്ങൾ.

ബത്തേരി രൂപതയുടെ സെന്റ് തോമസ് ഭദ്രാസന ദൈവാലയം മൂറോൻ പരിമളത്താൽ അഭിഷിക്തമായപ്പോൾ നിറവേറ്റപ്പെട്ടത് സർവ്വലോക രക്ഷകന്റെ കൃപാവരങ്ങൾ തേടുന്ന ഒരു ജനതയുടെ സ്വപ്നമാണ്. പൗരസ്ത്യ സഭകളുടെ പാരമ്പര്യം ഉൾക്കൊണ്ടു കൊണ്ട് അന്ത്യോക്യൻ, ബൈസന്റയിൻ, അർമേനിയൻ, ഗോത്തിക് വാസ്തുശില്പചാതുരിയോട് ഭാരതീയമായ തനതു മുദ്രയും ഇഴചേർന്നപ്പോൾ രൂപംകൊണ്ടത് സത്യവിശ്വാസത്തിന് സാക്ഷ്യമാകാനുള്ള, സ്വർഗ്ഗത്തെ ചുംബിക്കുന്ന ഗോപുരങ്ങളോടുകൂടിയ ആത്മീയ ചൈതന്യം നിറഞ്ഞുനിൽക്കുന്ന ഭൂമിയിലെ ദൈവകൂടാരം എന്നു നിസ്സംശയം വിശേഷിപ്പിക്കാവുന്ന കത്തീഡ്രൽ ദൈവാലയം.

ഭദ്രാസന ദൈവാലയത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിച്ചത് 1995-ൽ ബത്തേരിയെ തന്റെ കരവലയത്തിൽ സ്നേഹിച്ച സിറിൽ മാർ ബെസേലിയോസ് തിരുമേനിയാണ്. പിന്നീട് ഗീവർഗ്ഗീസ് മാർ ദിവാന്നിയോസ് തിരുമേനിയും നിർമ്മാണ പ്രവൃത്തനങ്ങൾ നേതൃത്വം വഹിച്ചുവെങ്കിലും ചില കാരണങ്ങളാൽ നിർമ്മാണം പൂർത്തിയാക്കാൻ കഴിഞ്ഞില്ല. വീണ്ടും 2010-ൽ പുനരാരംഭിച്ച നിർമ്മാണപ്രവൃത്തിനങ്ങൾ ആറു വർഷത്തെ നിതാന്ത പരിശ്രമത്തിന്റെ ഫലമായാണ് പൂർത്തിയാക്കാൻ സാധിച്ചത്. മൂന്ന് പിതാക്കന്മാരുടെ ആത്മീയ കൈയ്യൊപ്പും പേറി പൂർത്തീകരിക്കപ്പെട്ട ആസ്ഥാന ദൈവാലയം അനുഗ്രഹിച്ചു ആശീർവദിച്ചു മൂറോനാൽ അഭിഷേകം ചെയ്ത് വിശ്വാസികൾക്ക് തുറന്നു കൊടുത്തത് വയനാടിനെയും വയനാടിന്റെ മക്കളെയും എന്നും തന്റെ ഹൃദയത്തോടു ചേർത്ത് സ്നേഹിച്ച് തന്റെ അജപാലന കരവലയത്തിൽ സംരക്ഷിക്കുന്ന മലങ്കരയുടെ പിതാവും തലവനുമായ അത്യുന്നത കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കബാവയാണ്. ആ ചരിത്ര നിയോഗത്തിനും മുഹൂർത്തത്തിനും സാക്ഷ്യം വഹിക്കുവാനും സഹകാർമ്മികരാകുവാനും മലങ്കര സഭയിലെ വിവിധ രൂപതാധ്യക്ഷന്മാരും ഉണ്ടായിരുന്നു എന്നത് ദൈവിക നിയോഗം.

19-ാം തീയതി ഉച്ചതിരിഞ്ഞ് 2.30 ന് കാതോലിക്ക ബാവായെയും മറ്റു പിതാക്കന്മാരെയും ആഘോഷമായി ദൈവാലയങ്കണത്തിലേക്ക് ആനയിച്ചതോടെ മൂറോൻ കൂദാശയുടെ ശുശ്രൂഷകൾക്ക് തുടക്കമായി. കൂദാശയുടെ ഒന്നാം ഭാഗം അന്നേ ദിവസം നടന്നു. അന്നേ ദിവസം വൈകീട്ട് വൈകിട്ട് 5.30 മാർ ഈവാനിയോസ് ആഡിറ്റോറിയത്തിൽ നടന്ന മതസൗഹാർദ്ദ എക്യുമിനിക്കൽ സമ്മേളനം മാനന്തവാടി രൂപതാദ്ധ്യക്ഷൻ മോസ്റ്റ് റവ. ഡോ. ജോസഫ് പൊരുന്നേടം ഉത്ഘാടനം ചെയ്തു. മതങ്ങൾ തമ്മിലുള്ളത് വൈവിധ്യമാണ് വൈരുദ്ധ്യമല്ല. എന്നും വിവിധ മേലദ്ധ്യക്ഷന്മാർ തങ്ങളുടെ പ്രസംഗങ്ങളിൽ ഊന്നി പറഞ്ഞു. ഈശ്വര ചൈതന്യം ബത്തേരിയിലെ ഹൈന്ദവനിലും മുസൽമാനിലും ആദിവാസിമക്കളിലും ഒരുപോലെ കണ്ട മലങ്കര സഭയെ അവർ മുക്തകണ്ഠം പ്രശംസിച്ചു.

മൂറോൻ കൂദാശയുടെ പ്രധാനദിവസമായ 20 - ാം തീയതി രാവിലെ അഭിവന്ദ്യ പിതാക്കന്മാരെ പള്ളിയങ്കണത്തിൽ ആരാധനാനിർഭരമായി സ്വീകരിച്ചു. പ്രഭാത പ്രാർത്ഥനയ്ക്ക്ശേഷം ഭദ്രാസന ദൈവാലയ മോറോൻ കൂദാശയുടെ രണ്ടാം ഭാഗം കാതോലിക്ക ബാവ തിരുമേ



നിയുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു. വൈദികരും പിതാക്കന്മാരും ചേർന്നു സമൂഹബലി അർപ്പിച്ചു. വയനാടിനു ലഭിച്ച അസുലഭ ഭാഗ്യമാണ് കത്തീഡ്രൽ ദൈവാലയമെന്നും വലിയ സംരക്ഷണമാണ് ഈ പ്രദേശത്തിന്നു അത് പ്രദാനം ചെയ്യുന്നതെന്നും കാതോലിക്കാ ബാവ തിരുമേനി പ്രസംഗമദ്ധ്യേ പറഞ്ഞു. ദുഃഖിതർക്കും അശരണർക്കും രോഗികൾക്കും ആശ്വാസത്തിനും ശരണത്തിനും കർത്താവിന്റെ സാന്നിദ്ധ്യത്തിൽ അഭയം തേടുവാനും ദിവ്യ രക്ഷകന്റെ ചൈതന്യം ഉൾക്കൊണ്ട് ദൈവ കാരുണ്യം അനുഭവിച്ചറിയാൻ ദൈവാലയത്തിന്റെ ആത്മീയ ചൈതന്യത്തിന് കഴിയട്ടെയെന്ന് തലശ്ശേരി അതിരൂപത മെത്രാൻ ആർച്ച് ബിഷപ്പ് മാർ ജോർജ് ഞരളക്കാട്ടു പിതാവ് വചന സന്ദേശത്തിൽ ആശീർവദിച്ചു.

തന്റെ നേതൃപാടവവും ധൈഷ്ണികതയും രൂപതയ്ക്ക് പുതിയ മുഖച്ഛായ നൽകാൻ അഹോരാത്രം പ്രയത്നിക്കുന്ന ജോസഫ് മാർ തോമസ് പിതാവിന്റെ നിസ്വാർത്ഥ ജീവിതത്തിന്റെ ദൃഷ്ടാന്തം തന്നെയാണ് വയനാട്ടിലെ സകല ജനവും കാണിച്ച സ്നേഹ വായ്പ്. സർവ്വ മതസ്ഥർക്കും വേണ്ടി നിർമ്മിച്ച അഭയകൂടാരമായാണ് പിതാവ് ഈ ദേവാലയത്തെ വിശേഷിപ്പിച്ചത്.

തുടർന്ന് ഭൂരഹിതർക്കും സ്ഥലം നൽകുന്നതിനായ് സഭ സൗജന്യമായി നൽകുന്ന 40 സെന്റ് സ്ഥലത്തിന്റെ രേഖകൾ നെന്മേനി പഞ്ചായത്ത് പ്രസിഡന്റ് കറുപ്പന് കൈമാറി. തുടർന്ന് ഗുഡ്ഗാവ് രൂപതാദ്ധ്യക്ഷൻ ഡോ മാർ ജേക്കബ് മാർ ബർണബാസ്, പൂനെ ഖഡ്കി മെത്രാപ്പോലീത്താ തോമസ് മാർ അന്തോനിയോസ് എന്നിവരെ രൂപത ആദരിച്ചു. മലങ്കര സഭയിലെ മേലദ്ധ്യക്ഷന്മാരും ഇതരസഭയിലെ മേലദ്ധ്യക്ഷന്മാരും മൂറോൻ കൂദാശയിൽ പങ്കുകൊണ്ടു. ദേവാലയ നിർമ്മിതിയിൽ പങ്കാളികളായവരെ ആദരിച്ചു.

വിശേഷം



# മലങ്കര സുറിയാനി കത്തോലിക്കാ സഭ 86-ാം പുനരൈക്യ വാർഷികാഘോഷം

റവ. ഡോ. എൽദോ പുത്തൻകണ്ടത്തിൽ



മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പുനരൈക്യ വാർഷികവും, സഭാസംഗമവും, കർണ്ണാടക മണ്ണിൽ മലങ്കര കത്തോലിക്കാ മിഷൻ സ്ഥാപിതമായതിന്റെ സുവർണ്ണജൂബിലി ആഘോഷവും 2016 സെപ്റ്റംബർ 17, 18 (ശനി, ഞായർ) തീയതികളിൽ പുത്തൂർ ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ നൂജിബാൽത്തി പ്രോ-കത്തീഡ്രൽ അങ്കണമായ മാർ ഈവാനിയോസ് നഗറിൽ സമുചിതമായികൊണ്ടാടിയതിന്റെ ഓർമ്മ അതിൽ പങ്കാളികളായവരുടെ മനസ്സിൽ മായാതെ നിൽക്കുന്ന അവസരത്തിൽത്തന്നെ ഒരവലോകനം അനിവാര്യമാണ്.

2015 സെപ്റ്റംബറിൽ നടന്ന പുനരൈക്യവേദിയിൽ നിന്നും കതോലിക്കാ പതാക ഏറ്റു വാങ്ങിയ പുത്തൂർ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ അത് ഒരു ദൈവനിയോഗമായി തന്റെ രൂപതയിലെ വൈദികരെയും, സന്യസ്തരേയും, വിശ്വാസി സമൂഹത്തെയും ഭരമേൽപ്പിച്ചു. ഏതാനും ആലോചനാസമ്മേളനങ്ങളിലൂടെ സ്ഥലവും, സമയവും, നടത്തിപ്പുരീതികളും ആവിഷ്കരിക്കപ്പെട്ടു. പതിവിൽ നിന്നും വ്യത്യസ്തമായ സമയവും, ശൈലിയും സഭാനേതൃത്വം അംഗീകരിച്ചു. കർണ്ണാടകയുടെ സാമൂഹ്യപശ്ചാത്തലവും സാഹചര്യങ്ങളും ആഘോഷങ്ങളുടെ തീയതി മാറ്റിവയ്ക്കുവാൻ പ്രേരണയായി. അങ്ങനെയാണ് സെപ്റ്റംബർ 17, 18 തീയതികളിലായി ക്രമീകരിക്കേണ്ടി വന്നത്. പ്രത്യേക സാഹചര്യങ്ങൾ കാരണം പുത്തൂർ രൂപതയിൽ മൂന്നുദിവസത്തെ പ്രോഗ്രാം രണ്ടു ദിവസങ്ങളിലേക്ക് ചുരുക്കേണ്ടി വന്നു. സംഘടന സംഗമങ്ങൾക്കു പകരം കുടുംബസംഗമങ്ങൾ ക്രമീകരിച്ചു. സഭ ഒരു കുടുംബമായിരുന്നുകൊണ്ട് സഭയുടെ വഴികളെക്കുറിച്ച് ചിന്തനം ചെയ്യുന്നത് നല്ലതെന്നുചിന്തിച്ചു. ഇത്തരമൊരു പുനഃക്രമീകരണം പുനരൈക്യ വാർഷികാഘോഷങ്ങളുടെ പൂർവ്വകാലരീതികളിലേക്ക് തിരിച്ചുപോകാൻ സഹായിക്കുമെന്ന് അനുഭവം തെളിയിച്ചു.

സെപ്റ്റംബർ 16-ാം തീയതി നമ്മുടെ സഭയുടെ പരിശുദ്ധ സുന്നഹദോസ് പുത്തൂരിൽ നടന്നു എന്നത് പുനരൈക്യ വാർഷികാഘോഷത്തിന് ലഭിച്ച ആത്മീയ നൈയാമിക പിന്തുണയായിരുന്നു. സഭയിലെ 12 രൂപതാദ്ധ്യക്ഷന്മാർ ആദ്യന്തം പുനരൈക്യ വാർഷികാഘോഷങ്ങളിൽ പങ്കുചേരാനും അത് വഴിയൊരുക്കി. സെപ്റ്റംബർ 17-ാം തീയതി മലങ്കര യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നെല്ല്യാടിയിൽ വച്ച് ആഗോള ക്വിസ്സ് മത്സരം നടന്നു. സഭയുടെ എല്ലാരൂപതകളിൽ നിന്നും വന്ന യുവജനപ്രതിനിധികളും, സംഘടനാനേതൃത്വത്തിന്റെ സാന്നിധ്യവും ക്വിസ്സ് പ്രോഗ്രാം മികവുറ്റതാക്കിത്തീർത്തു.

ഉച്ചകഴിഞ്ഞ് കടബ സെന്റ് പോൾസ് ദേവാലയത്തിൽ നിന്നും ആരംഭിച്ച ദീപശിഖ, ഛായാചിത്ര - പതാക പ്രയാണങ്ങൾ നൂറുകണക്കിന് വാഹനങ്ങളുടെ അകമ്പടിയോടെ സമ്മേളന നഗറിൽ നിന്നും 2 കി. മീ. അകലെയുള്ള പേരുടുക്ക ജംഗ്ഷനിൽ എത്തുകയും, അവിടെ സമ്മേളിച്ച വിശ്വാസികളോടൊപ്പം വർണ്ണാഭമായ പ്രേഷിത വിളംബര ഘോഷയാത്രയായി സമ്മേളനനഗറിൽ എത്തുകയും ചെയ്തു. സഭയിലെ എല്ലാ പിതാക്കന്മാരും, സഭയുടെ തലവനും, പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവായോടൊത്ത് പ്രസ്തുത പ്രയാണത്തിന് നേതൃത്വം നൽകി. പതാകകൾ ഉയർത്തുകയും, ഛായാപടങ്ങളും, വി. ഗ്രന്ഥവും, ദീപശിഖയും പ്രതിഷ്ഠിക്കുകയും ചെയ്തു.

ലഘുഭക്ഷണത്തിനു ശേഷം നടന്ന കുടുംബ സമ്മേളനത്തിൽ ബാവ തിരുമേനി അദ്ധ്യക്ഷം വഹിക്കുകയും, മലങ്കര സഭയുടെ പ്രിയപുത്രൻ ഡോ. അലക്സാണ്ടർ ജേക്കബ് IPS (മുൻ DGP, കേരള സംസ്ഥാനം) "മലങ്കര കത്തോലിക്കാ സഭ വികസന പാതയിൽ" എന്ന വിഷയത്തെക്കുറിച്ച് മുഖ്യപ്രഭാഷണം നടത്തുകയും ചെയ്തു. ജീവിതാ



നുഭവങ്ങൾ സാക്ഷിനിർത്തിയുള്ള അദ്ദേഹത്തിന്റെ അവതരണം ശ്രോതാക്കളെ പ്രചോദിപ്പിക്കാൻ ഉതകുന്നതായിരുന്നു. തുടർന്നു നടന്ന സുവിശേഷസന്ധ്യയ്ക്ക് സഭാതല സുവിശേഷസംഘം എക്സിക്യൂട്ടീവ് സെക്രട്ടറി റവ. ഡോ. ആന്റണി കാക്കനാട്ട് നേതൃത്വം നൽകി. പുത്തൂർ രൂപതാ സുവിശേഷസംഘം ഡയറക്ടർ ബഹു. മാത്യു വാഴയ്ക്കപ്പാറയിലച്ചൻ പ്രാർത്ഥനാഗാനങ്ങളും, സങ്കീർത്തനങ്ങളും ആലപിച്ച് ഭക്തിരസം പകർന്നു. സുവിശേഷസംഘം സഭാതല ചെയർമാൻ വന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് മെത്രാപ്പോലീത്താ വചനസന്ദേശം നൽകി. "പത്രോസിന്റെ വള്ളത്തെ ഉറ്റുനോക്കിയ യേശുതമ്പുരാൻ ഇന്ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വള്ളത്തിൽ ഉറ്റുനോക്കുന്നു" എന്നും, "പത്രോസിനെപ്പോലെ പരിമിതികൾ ഏറ്റുപറയുമ്പോൾ, കുറവുകൾ അംഗീകരിക്കുമ്പോൾ ദൈവം തന്റെ വഴിയിലൂടെ നമ്മെ നടത്തുമെന്നും" അനുസ്മരിപ്പിച്ചു. അത്താഴ വിരുന്നിനുശേഷം നടന്ന സുവിശേഷാധിഷ്ഠിതമായ കലാപരിപാടികൾ ഏവരേയും സന്തോഷത്തിലേക്കും, ബൈബിൾ ചിന്തകളിലേക്കും നയിച്ചു. മംഗലാപുരം രൂപതയുടെ മീഡിയാ കമ്മീഷന്റെ നേതൃത്വത്തിലായിരുന്നു കലാവിരുന്ന് ഒരുക്കപ്പെട്ടത്. പ്രസ്തുത കലാവിരുന്ന് പുനരൈക്യാഘോഷത്തിന് വേറിട്ട ഒരനുഭവം പകർന്നു.

സെപ്റ്റംബർ 18-ാം തീയതി ഞായറാഴ്ച രാവിലെ 8.15-ന് ആരംഭിച്ച വി. കുർബ്ബാനയുടെ പ്രാരംഭ പ്രദക്ഷിണവും, തുടർന്നു നടന്ന ദിവ്യബലിയും ആത്മീയതയുടെ നിറവ് പകരുന്ന അനുഭവമായി മാറി. അഭിവന്ദ്യ പിതാക്കന്മാരോട് ചേർന്ന് സഭയും എല്ലാ ഭദ്രാസനങ്ങളിൽ നിന്നും പ്രതിനിധികളായി വന്ന ആറോളം വൈദികശ്രേഷ്ഠർ സഹകാർമ്മികരായി. വി. കുർബ്ബാന മദ്ധ്യേ ദൈവവചനം പങ്കുവെച്ചത് തിരുവല്ലാ അതിരൂപതയുടെ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയാണ് മലങ്കരമക്കൾക്ക് ദൈവികപ്രചോദനമായി മാറാൻ വചനശുശ്രൂഷ സഹായകമായി. വിശുദ്ധ കുർബ്ബാനക്കുശേഷം അന്ത്യോക്യൻ ആരാധന ക്രമമനുസരിച്ചുള്ള ശ്ലൈഹികാശീർവാദം പിതാക്കന്മാർ ഒരുമിച്ചു നൽകി.

തുടർന്നു നടന്ന പൊതുസമ്മേളനം പുനരൈക്യ വാർഷികാഘോഷത്തിന് പ്രൗഢി പകർന്നു. മലങ്കര സഭാപിതാക്കന്മാരെ കൂടാതെ കർണ്ണാടക സംസ്ഥാന വനംവകുപ്പുമന്ത്രി ശ്രീ. രമനാഥറൈ, മുൻമന്ത്രിയും എം.എൽ.എ. യുമായ ശ്രീ. വിനയകുമാർ സൊറക്കെ, മറ്റ് ജില്ലാ, താലൂക്ക് പഞ്ചായത്തു പ്രതിനിധികൾ, സീറോ മലബാർ രൂപതകളെ പ്രതിനിധീകരിച്ച് ബെൽത്തങ്ങാടി രൂപതാദ്ധ്യക്ഷൻ മാർ ലോറൻസ് മുക്കുഴി, ലത്തീൻ രൂപതാ പ്രതിനിധി വന്ദ്യ മോൺ. ഡെന്നിസ് പ്രഭു, മലങ്കര കത്തോലിക്കാ സഭയിലെ സന്യാസ സന്യാസിനി സമൂഹങ്ങളുടെ ജനറാൾമാർ എന്നിവരുടെ സാന്നിദ്ധ്യവും, സന്ദേശങ്ങളും സമ്മേളനത്തെ മികവുറ്റതാക്കി സമ്മേളന മദ്ധ്യേ മലങ്കര കത്തോലിക്കാ സഭയിലെ പുതിയ രൂപതാ, എക്സാർക്കേറ്റ് അദ്ധ്യക്ഷന്മാരായ ജേക്കബ് മാർ ബർണബാസ്, തോമസ് മാർ അന്തോണിയോസ് എന്നിവരെ കർണ്ണാടക പാരമ്പര്യമനുസരിച്ച് ആദരിച്ചു. പുനരൈക്യ വാർഷികഘോഷവും, കർണ്ണാടക മിഷൻ സുവർണ്ണജൂബിലിയും സംയുക്തമായി ആഘോഷിച്ച ഈ അവസരത്തിൽ ആഘോഷത്തിന്റെ വിശദാംശങ്ങളും, രൂപതയുടെ സ്ഥിതിവിവരങ്ങളും, പിന്നിട്ട 50 വർഷത്തെ നല്ല ഓർമ്മകളും ചേർത്ത് "Memoria Bona" (Good memories) എന്ന പേരിൽ പ്രസിദ്ധീകരിക്കുന്ന സ്മരണികയുടെ പ്രകാശനകർമ്മം നടന്നു.

അഭിവന്ദ്യ കാതോലിക്കാബാവായുടെ 'സ്നേഹപൂർവം ഒരു വീട്' പദ്ധതിയിൽ പൂർത്തിയാക്കിയ പന്ത്രണ്ട് വീടുകളുടെ താക്കോൽ ദാനം ചടങ്ങിൽ നടന്നു.

കുവൈറ്റ് മലങ്കര റൈറ്റ് മൂവ്മെന്റും മന്നാ ചാരിറ്റബിൾ സൊസൈറ്റിയും നൽകിയ വിദ്യാഭ്യാസ സ്കോളർഷിപ്പും വിതരണം ചെയ്തു.

പതിവനുസരിച്ച്, പുനരൈക്യവാർഷികാഘോഷത്തിന് ആതിഥേയത്വം നൽകിയ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ



ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവ് കാതോലിക്കാ പതാക ബാവാ തിരുമേനിക്കു കൈമാറുകയും, അദ്ദേഹം അടുത്ത പുനരൈക്യാഘോഷം തിരുവനന്തപുരം മേജർ അതിരൂപതയിലാണെന്ന് ഔദ്യോഗികമായി പ്രഖ്യാപിച്ച് തിരുവനന്തപുരം മേജർ അതിരൂപതാ പ്രതിനിധികൾക്ക് പതാക കൈമാറുകയും ചെയ്തു. സ്നേഹവിരുന്നോടെ 86-ാം പുനരൈക്യ വാർഷികാഘോഷംസമംഗളം പര്യവസാനിച്ചു.

ദൈവാനുഗ്രഹത്തിന്റെ നേർ അനുഭവമായിരുന്നു ഈ പുനരൈക്യവാർഷികാഘോഷവേളയിൽ സംഘാടകർക്കും, പങ്കെടുത്തവർക്കും ഉണ്ടായത്. തോരാത്ത മഴ പെയ്തുകൊണ്ടിരുന്ന ദിവസങ്ങളിൽ നല്ല കാലാവസ്ഥ നൽകി രണ്ടു ദിവസവും നല്ലവനായ ദൈവം അനുഗ്രഹിച്ചു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മാദ്ധ്യസ്ഥം യാചിച്ചുള്ള സഭാമക്കളുടെ പ്രാർത്ഥന ദൈവം കൈക്കൊണ്ടു എന്നത് ആർക്കും സാക്ഷ്യപ്പെടുത്താൻ കഴിയും. കേവലം ഒരു ആഘോഷം എന്നതിലുപരി ദൈവജനത്തിന്റെ ഈ കൂടിവരവിൽ എല്ലാ പരിപാടികളും ഭംഗിയായും, സമയബന്ധിതമായും നടത്തുവാൻ കഴിഞ്ഞു എന്നത് നന്ദിയുള്ള ഹൃദയത്തോടെ ഏറ്റുപറയുന്നു. "ദൈവത്തിന് ഒന്നും അസാദ്ധ്യമല്ല" എന്ന ദൈവവചനവും, "ഒത്തുപിടിച്ചാൽ മലയും പോരും" എന്ന മലയാളത്തിലെ ചൊല്ലും ഇവിടെ യാഥാർത്ഥ്യമായി. ചെറിയ അജഗണത്തിന് കഴിവിലേറെ വലിയ കാര്യങ്ങൾ ചെയ്യാൻ കഴിഞ്ഞു. ദൈവത്തിനു നന്ദി അർപ്പിക്കുന്നതോടൊപ്പം വാർഷികാഘോഷം വിജയിപ്പിക്കാൻ സഹകരിച്ച എല്ലാവരേയും നന്ദിയോടെ സ്മരിക്കുന്നു. ■

# മാതൃകയാകേണ്ട ആഘോഷങ്ങൾ



അഭിവന്ദ്യപിതാക്കൻമാരും വൈദികരും സന്ന്യസ്തരും അവരുടെ നാമഹേതുകരായ വിശുദ്ധരുടെ തിരുനാളുകൾ ആഘോഷിക്കുന്ന പതിവ് സാധാരണമാണ്. വിശുദ്ധ കുർബാനയും ഏറ്റം അടുപ്പമുള്ളവരോടൊത്ത് ഒരു നേരം ഭക്ഷണം കഴിക്കുന്നതുമാണ് പതിവുരീതികൾ. ആൾ വഹിക്കുന്ന ചുമതലകൾക്കനുസരിച്ച് വിരുന്നിന് എത്തുന്നവരുടെ എണ്ണത്തിലും അനുബന്ധ പരിപാടികളിലും വ്യത്യാസങ്ങൾ വരാം. ഒക്ടോബർ മാസം 4-ാം തീയതി സാർവ്വത്രിക സഭയിൽ അസീസിയിലെ വിശുദ്ധ ഫ്രാൻസിസിന്റെ തിരുനാൾ ആയിരുന്നു. ഫ്രാൻസിസിന്റെ ജീവിതം തികച്ചും ദാരിദ്ര്യത്തിന്റെ പൂർണ്ണതയായിരുന്നു. വിശുദ്ധന്റെ ജീവിതത്തെക്കുറിച്ച് പറയുന്നതു തന്നെ "പഴയ സുഹൃത്തുക്കളുടെ സ്ഥാനത്ത് യാചകരും ദരിദ്രരും കയറിപ്പറ്റി എന്നതാണ്. അവരെയാണ് ഫ്രാൻസിസ് അന്വേഷിക്കുന്നതും വിരുന്നൊരുക്കുന്നതും".

ഈ വർഷം വി. ഫ്രാൻസിസ് അസീസിയുടെ തിരുന്നാൾ ദിവസം മലങ്കരയുടെ മിഷണറി സമൂഹമായ മേരിമക്കൾ സന്യാസിനി സമൂഹത്തിന്റെ മാർത്താണ്ഡം പ്രൊവിൻസിലെ സഹോദരിമാർ രാവിലെ പ്രാർത്ഥിച്ചൊരുങ്ങി തെരുവിലേക്കിറങ്ങി. കന്യാകുമാരി മുതൽ കളിയിക്കാവിള വരെയുള്ള റോഡരുകിൽ തങ്ങൾ കണ്ട യാചകരെയും അലഞ്ഞുനടന്നവരേയും മഠം വക വാഹനങ്ങളിലും മറ്റു വാഹനങ്ങളിലുമായി മാർത്താണ്ഡത്തെ തങ്ങളുടെ മാതൃഭവനത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു. തങ്ങളുടെ പ്രൊവിൻഷ്യൽ സുപ്പീരിയർ മദർ റോസ് ഫ്രാൻസിസിന്റെ തിരുനാൾ ദിവസം കൂടിയായിരുന്നു അത്. വിശിഷ്ടാതിഥികളായി എത്തിയ യാചകർക്ക് പൊന്നാട അണിയിച്ച് ഗംഭീര സ്വീകരണം. തുടർന്ന് അവർക്ക് മദറിനും മറ്റു സിസ്റ്റേഴ്സിനുമൊപ്പം ഭക്ഷണം. തുടർന്ന് നടന്നു കലാപരിപാടികളിൽ യാചകരും കൂടി. പാട്ടും നൃത്തവുമായി അവർ ഏവരേയും അതിശയിപ്പിച്ചു. ജീവിതത്തിൽ അസുലഭമായി ലഭിച്ച അവസരം അവർ നന്നായി ആഘോഷിച്ചു. ഒടുവിൽ ഓടിയെത്തിയ ബിഷപ്പ് വിൻസന്റ് മാർ പൗലോസ് അവർക്ക് ആശീർവാദവും അനുഗ്രഹവും നൽകി. പോകാൻ നേരം എല്ലാവർക്കും പുത്തൻവസ്ത്രങ്ങളും പോക്കറ്റ്മണിയും സമ്മാനം. വാഹനങ്ങളിൽ എല്ലാവരേയും തിരിച്ചയച്ചു.

പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ സാർവ്വത്രിക സഭയിൽ ദൈവകരുണയുടെ വർഷം പ്രഖ്യാപിച്ചിരിക്കുമ്പോൾ അസ്സീസിയിലെ വി. ഫ്രാൻസിസിനെ തങ്ങളുടെ ആദ്ധ്യാത്മിക സ്രോതസ്സായി തെരഞ്ഞെടുത്തിരിക്കുന്ന മേരിമക്കൾ ഏറ്റവും മാതൃകായോഗ്യമായ രീതിയിലാണ് തങ്ങളുടെ മദർ പ്രൊവിൻഷ്യലിന്റെ നാമഹേതുക തിരുനാൾ ആഘോഷിച്ചത്. ഇത്തരം ഒരു ആഘോഷത്തിന് മുൻകൈയ്യെടുത്ത മദർ പ്രൊവിൻഷ്യലിനും സിസ്റ്റേഴ്സിനും അഭിനന്ദനങ്ങൾ.





# ദൈവത്തിന്റെ കരുണ സറേഫത്തിലെ വിധവയിലൂടെ

## ഫാ. സാമുവൽ തുണ്ടിയിൽ

നമ്മുടെ കർത്താവ് സ്വന്തം പട്ടണമായ നസ്രത്തിൽ തിരസ്കരിക്കപ്പെടുന്ന സംഭവം വി. ലൂക്കാ രേഖപ്പെടുത്തുന്നു (ലൂക്കാ. 4:25-27). ഇവൻ തച്ചന്റെ മകൻ അല്ലേ എന്ന് അവഹേളന രൂപത്തിൽ പറയുന്നു. ഈ പശ്ചാത്തലത്തിൽ കർത്താവ് ഒരു വിധവയെക്കുറിച്ച് പറയുന്നു. "ഒരു പ്രവാചകനും സ്വന്തം നാട്ടിൽ സ്വീകരിക്കപ്പെടുന്നില്ല. സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, ഏലിയാ പ്രവാചകന്റെ കാലത്തു ഇസ്രായേലിൽ അനേകം വിധവകൾ ഉണ്ടായിരുന്നു. അന്നു മൂന്നു വർഷവും ആറുമാസവും ആകാശം അടയ്ക്കപ്പെടുകയും ഭൂമിയിലെങ്ങും രൂക്ഷമായ ക്ഷാമം ഉണ്ടാവുകയും ചെയ്തു. എന്നാൽ സിദോനിൽ സറേപ്തായിലെ ഒരു വിധവയുടെ അടുക്കലേക്കല്ലാതെ മറ്റാരുടെ അടുക്കലേക്കും ഏലിയാ അയയ്ക്കപ്പെട്ടില്ല". ഈ സംഭവം 1 രാജാ: 17/8-24 ൽ രേഖപ്പെടുത്തിയിരിക്കുന്നു. അവിടെ രണ്ട് അത്ഭുതങ്ങൾ ഏലിയാ പ്രാചകൻ വഴി സംഭവിക്കുന്നു.

ഇതിന്റെ പശ്ചാത്തലം ആഹാബ് രാജാവിന്റെ ഭരണകാലമാണ്. ഓമ്രിയുടെ മകൻ ആഹാബ് സമരിയായിൽ ഇസ്രായേൽ ജനത്തിന്റെ രാജാവായി. ആഹാബ് തന്റെ മുൻഗാമികളെക്കാളധികം കർത്താവിന്റെ സന്നിധിയിൽ തിന്മപ്രവർത്തിച്ചു. അവൻ സീദോൻ രാജാവിന്റെ മകൾ ഇസബേലിനെ വിവാഹം ചെയ്യുകയും ബാൽ ദേവനെ ആരാധിക്കുകയും ചെയ്തു (1 രാജാ: 16/30-31). ബാൽദേവന് ആരാധന അർപ്പിക്കുവാൻ ബലിപീഠം സ്ഥാപിച്ചു. ഇസബേൽ കർത്താവിന്റെ പ്രവാചകന്മാരിൽ പലരെ വധിച്ചു. ഈ തിന്മകളിൽ മനസ്സ് നൊന്ത് ഏലിയാ കർത്താവിന്റെ നാമത്തിൽ പറഞ്ഞു "വരും വർഷങ്ങളിൽ ഞാൻ പറഞ്ഞല്ലാതെ മഞ്ഞോ മഴയോ പെയ്യുകയില്ല" (1 രാജ: 17/1).

മഴ പെയ്യാതെയായി. കൊടും വരൾച്ച ആരംഭിച്ചു. വെള്ളത്തിന്റെ ദൗർലഭ്യം രൂക്ഷമായി. ദൈവം ഏലിയായോട് അരുളി ചെയ്തു. "നീ പുറപ്പെട്ട് യോർദ്ദാനു കിഴക്കുള്ള കെറീത്തു അരുവിക്കു സമീപം ഒളിച്ചുപാർക്കുക. നിനക്ക് അരുവിയിൽ നിന്ന് വെള്ളം കുടിക്കാം" (1 രാജാ:17/3-4). പ്രവാചകനുള്ള ആഹാരം ദൈവം ക്രമപ്പെടുത്തി. കാലത്തും വൈകിട്ടും കാക്കകൾ അപ്പവും മാംസവും ഏലിയായ്ക്ക് കൊണ്ടുവന്നു കൊടുത്തു. തന്റെ മക്കൾക്കുവേണ്ടി ദൈവത്തിന്റെ അപരിമേയമായ കരുതൽ! വരൾച്ച രൂക്ഷമായപ്പോൾ അരുവിയിലെ വെള്ളവും വറ്റി. ഏലിയായുടെ ജീവൻ നിലനിർത്താൻ കർത്താവ് വേറെ ഒരു ക്രമീകരണം ചെയ്യുന്നു. "നീ സീദോനിലെ സറേഫാത്തിൻ പോയിവസിക്കുക. അവിടെ ഭക്ഷണം തരുന്നതിന് ഒരു വിധവയോട് ഞാൻ കല്പിച്ചിട്ടുണ്ട്" (1 രാജാ: 17/9).

സറേഫാത്ത് സിദോനിലെ ഒരു ഫെനീഷ്യൻ പട്ടണമാണ്. വിജാതിയർ താമസിക്കുന്നതും ബാൽ ദേവനെ ആരാധിക്കുന്നതുമായ സ്ഥലമാണ് സിദോൻ. സർവ്വശക്തനായ ദൈവത്തിനു ഏലിയായെ കെറീത്തിൻ തന്നെ സംരക്ഷിക്കുവാൻ കഴിയുമായിരുന്നു. വിജാതിയരുടെ സ്ഥലമായ സറേഫാത്തിൻ പ്രവാചകനെ



അയച്ചതിനു കർത്താവിനു പ്രത്യേക പദ്ധതി ഉണ്ടായിരുന്നു ബാലിനെ ആരാധിക്കുന്ന വിജാതിയരുടെ അടുക്കലേക്ക് ഏലിയായെ അയച്ചതിൽ കർത്താവ് സകല ജനപദങ്ങളുടെയും ദൈവമാണെന്നു വെളിപ്പെടുത്തുന്നു. കൂടാതെ, സാമൂഹ്യമായും സാമ്പത്തികമായും താണ അവസ്ഥയിലുള്ള ഒരു വിധവയിൽ ദൈവം പ്രത്യേക പരിഗണന നൽകുന്നു. ഏലിയാ വിധവയുടെ അടുക്കലേക്കു അയച്ചതുവഴി അവൾക്കും അവളുടെ മകനും ജീവിക്കുവാനുള്ള വഴി ഒരുക്കപ്പെടുന്നു. അതോടൊപ്പം പ്രവാചകന് ആഹാരവും താമസസൗകര്യവും കർത്താവ് ഒരുക്കുന്നു. "അവിടുന്ന് അനാഥർക്കും വിധവകൾക്കും നീതി നടത്തിക്കൊടുക്കുന്നു (നിയമാ: 10/18). അനാഥരോടും വിധവകളോടുമുള്ള സ്നേഹവും കരുതലും സറേഫാത്തിലെ വിധവയിലൂടെ വെളിവാക്കപ്പെടുന്നു.

ദൈവം കല്പിച്ചതനുസരിച്ച് ഏലിയാ സറേഫാത്തിൽ പോകുന്നു. ഏലിയാ പട്ടണവാതുക്കൽ ചെന്നപ്പോൾ, വിറക് ശേഖരിക്കുന്ന വിധവയെ കണ്ടുമുട്ടി. വിശന്നും ദാഹിച്ചും നടന്നു ക്ഷീണിച്ച പ്രവാചകൻ എനിക്ക് കുടിക്കുവാൻ കുറച്ചു ജലം

തരിക എന്ന് വിധവയോട് പറഞ്ഞു. ഒരു മടിയും കാണിക്കാതെ വിധവ വെള്ളം കൊണ്ടുവരാൻ പോകാൻ തുടങ്ങി. വിശന്ന വശനായ ഏലിയാ പറഞ്ഞു "ഒരു അപ്പം കൂടി എനിക്ക് കൊണ്ടു തരണം" വിധവയുടെ നിസ്സഹായത അവൾ പറഞ്ഞു, എന്റെ കയ്യിൽ അപ്പമില്ല. ആകെയുള്ളത് കലത്തിൽ ഒരുപിടി മാവും ഭരണിയിൽ അല്പം എണ്ണയുമാണ്. ഞാൻ രണ്ടു ചുള്ളിവിറക് പെറുക്കുകയാണ്. ഇതുകൊണ്ടുചെന്ന് അപ്പമുണ്ടാക്കി എനിക്കും എന്റെ മകനും കഴിക്കണം. പിന്നെ ഞങ്ങൾ മരിക്കും (1 രാജാ. 17/12).

വിധവയുടെ ജീവിതം വഴിമുട്ടിനിൽക്കുകയാണ്. മുമ്പോട്ടു നോക്കിയാൽ കൂരിരുട്ട്. രൂക്ഷമായ ക്ഷാമം. അവളുടെ കഷ്ടതയിൽ സഹായിക്കുവാൻ ആരുമില്ല. ജീവിക്കുവാൻ ആഗ്രഹമുണ്ട്. അവൾ കുറെ ദിവസം പട്ടിണികിടന്നാലും തന്റെ ഏക മകന് വിശപ്പടക്കാൻ ഒന്നുമില്ല. എന്തു ചെയ്യണമെന്നറിയാതെ അവളും പിടയുകയാണ്. ഒരു നേരത്തെ ആഹാരത്തിനുള്ള വക മാത്രം കൈയ്യിൽ. അതു കഴിച്ചിട്ട് മരിക്കുകയേ മാർഗ്ഗമുള്ളൂ. ഈ ദുരവസ്ഥ അവൾ പ്രവാചകനോടു പറഞ്ഞു. ലോകത്തിൽ ആഹാരം ലഭിക്കാതെ മരിക്കുന്നവർ ഇന്നും ഉണ്ട്. പോഷകാഹാരക്കുറവു കൊണ്ട് രോഗികളായി മരിക്കുന്ന കുഞ്ഞുങ്ങൾ ലക്ഷക്കണക്കിനുണ്ട്. ക്രമത്തിലധികം ആഹാരം വെട്ടുവിഴുങ്ങി രോഗികളാകുന്നവർ വേറൊരു ഭാഗത്ത്. ഈ വൈരുദ്ധ്യം നമ്മെ തുറിച്ചു നോക്കുന്നു.

ദൈവത്തിന്റെ അനന്തകാരുണ്യം ഏലിയായിൽ കൂടി സംഭവിക്കുന്നു. "ഭയപ്പെടേണ്ട, നീ ചെന്നു അതിൽ നിന്നു ഒരു ചെറിയ അപ്പം ഉണ്ടാക്കി എനിക്കു തരണം. പിന്നെ നിനക്കും മകനും വേണ്ടി ഉണ്ടാക്കികൊള്ളുക. ഭൂമിയിൽ മഴ പെയ്യുന്നതുവരെ കലത്തിലെ മാവു തീർന്നു പോവുകയില്ല. ഭരണിയിലെ എണ്ണ വറ്റുകയുമില്ല എന്ന് ഇസ്രായേലിന്റെ ദൈവമായ കർത്താവ് അരുളിചെയ്യുന്നു (1 രാജാ. 17/13-14). 'ഭയപ്പെടേണ്ട' എന്ന വചനം പഴയനിയമത്തിലും പുതിയ നിയമത്തിലും ദൈവത്തിന്റെ മുഴങ്ങികേൾക്കുന്ന ശബ്ദമാണ്. മോശ, ജോഷ്വാ, ഗിദയോൻ, കർത്താവിന്റെ ശിഷ്യന്മാർ ഇവരെല്ലാം ഈ ശബ്ദം കേട്ടവരാണ്. ഏലിയായിൽ കൂടി ദൈവത്തിന്റെ ബലപ്പെടുത്തുന്ന ഈ ശബ്ദം സറേഫാത്തിലെ വിധവയും കേട്ടു. അവൾ പ്രവാചകൻ പറഞ്ഞതു പോലെ ചെയ്തു. തന്മൂലം അവളും കുടുംബവും അനേകദിവസം ഭക്ഷണം കഴിച്ചു.

ദരിദ്രരായ വിധവയുടെ കാരുണ്യത്തിന്റെ സ്വഭാവം ഇവിടെ പ്രകടമാണ്. അവളുടെ ഭാവി ഇരുണ്ടതും ശൂന്യവുമായിരുന്നപ്പോഴും അവളുടെ നേരെ കൈനീട്ടിയ അപരിചിതനോടു കാണിച്ച കരുണ നിസ്തുലമായിരുന്നു. ജീവിതത്തിൽ ആദ്യമായി കണ്ടുമുട്ടുന്ന ഒരു വ്യക്തി ദാഹജലം ചോദിക്കുന്നു. ഒരു അത്ഭുതം നടക്കുമെന്ന് അപരിചിതൻ പറയുന്നു. അതു നേരാണ്, സംഭവിക്കും എന്ന് അവൾക്ക് എന്തുറപ്പുണ്ട്? അതൊന്നും അവൾക്ക് പ്രശ്നമല്ല. തന്നെ സമീപിച്ച വ്യക്തിയുടെ ആവശ്യം തന്റെ ആവശ്യത്തെക്കാൾ വലുത് എന്നവൾ ചിന്തിച്ചു. അപരന്റെ വേദന, കഷ്ടത എന്റെ വേദനയായി കാണുന്നത് മഹത്തരമാണ്. എനിക്ക് എല്ലാം തികഞ്ഞിട്ട് അധികം വരുന്നതിന്റെ ഒരംശം കൊടുക്കുന്നതല്ല കാരുണ്യ പ്രവർത്തി-എച്ചിൽ ഇല കൊടുക്കുന്ന കാരുണ്യം! വലിയ സമ്പത്ത് ഉണ്ടായിരുന്നെങ്കിൽ സഹായിക്കാമായിരുന്നു എന്നു പറയുന്നവരുണ്ട്. നമ്മുടെ ഇല്ലായ്മയിൽ നിന്ന് പങ്കുവയ്ക്കാനുള്ള മനോഭാവമാണ് നാം ആർജ്ജിക്കേണ്ടത്. "Give must give to the point of feeling pain". വി. മദർ തെരേസയുടെ വാക്കുകളാണ് ഇത്. എനിക്കുള്ള അധികത്തിൽ നിന്നല്ല, ഇല്ലായ്മയിൽ നിന്ന് അപരനെ സഹായിക്കുന്നത് നൊമ്പരം ഉണ്ടാകുന്നതാണ്.

നമുക്കുള്ളത് നാം പങ്കുവയ്ക്കുമ്പോൾ ദൈവം നമ്മെ അനുഗ്രഹിക്കും. സ്വീകരിക്കുന്ന ആളും കൊടുക്കുന്ന വ്യക്തിയും ധന്യരാകും. നാം വിട്ടുകൊടുത്തെങ്കിലേ ദൈവത്തിനു അനുഗ്രഹിക്കുവാൻ അവസരം ലഭിക്കൂ. എന്റെ സമയവും സമ്പത്തുമെല്ലാം എനിക്കുമാത്രം എന്ന് വിചാരിക്കുന്നവരിൽ ദൈവകൃപ വ്യർത്ഥമായി. ലോകം. ഏലിയാ പറഞ്ഞതു വിശ്വസിക്കാതെ, ഒരപ്പം ഏലിയായ്ക്ക് കൊടുക്കാതെ വിധവയും മകനും മാത്രം അപ്പം ഭക്ഷിച്ചിരുന്നുവെങ്കിൽ, പിന്നീട് ഭക്ഷണത്തിനു മാർഗ്ഗം ഇല്ലാതെ വിധവയും കുടുംബവും മരിക്കുമായിരുന്നു. ജീവന്റെ ദാതാവിനു ഇടപെടാൻ സാധിക്കാതെ വരുമായിരുന്നു. അപരിചിതന്റെ ആവശ്യത്തിനു മുൻഗണന നൽകിയപ്പോൾ, ദൈവം വിധവയെ സമൃദ്ധമായി അനുഗ്രഹിച്ചു. ആവശ്യക്കാർക്ക് നൽകിയപ്പോൾ, ദൈവത്തിന്റെ കാരുണ കരകവിഞ്ഞ് ഒഴുകുന്ന ഒരു സംഭവം വി. യോഹന്നാന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഒരു ബാലന്റെ കൈവശം ഉണ്ടായിരുന്ന അഞ്ചു ബാർലി അപ്പവും രണ്ടുമീനും, വിശന്നുവലഞ്ഞവർക്കായി കർത്താവിനെ ഏൽപ്പിച്ചപ്പോൾ കർത്താവിന്റെ ആശീർവാദം അതിൽ ചൊരിഞ്ഞു. അയ്യായിരം പുരുഷന്മാർ അപ്പം ഭക്ഷിച്ച് തൃപ്തരായി. മിച്ചം വന്ന കഷണങ്ങൾ പന്ത്രണ്ട് കുട്ട നിറയെ ശേഖരിച്ചു. നമ്മുടെ സമർപ്പണത്തെ കർത്താവ് എപ്പോഴും വാഴ്ത്തി അനുഗ്രഹിക്കുന്നു. അഗതികളേയും ദരിദ്രരുടെയും ആവശ്യത്തിനു മുമ്പിൽ, എല്ലാവരും തുറന്ന മനസ്സോടെ പെരുമാറിയാൽ, ഈ ലോകം എത്രമാത്രം ധന്യമാകുമായിരുന്നു". ഉദാരമായി ദാനം ചെയ്യുന്നവൻ സമ്പന്നനാകും. ദാഹജലം കൊടുക്കുന്നവനു ദാഹജലം കിട്ടും" (സുഭാഷി. 11/25). "ദരിദ്രനോട് ദയ കാണിക്കുന്നവൻ, കർത്താവിനാണ് കടം കൊടുക്കുന്നത്. അവിടുന്ന് ആ കടം വീട്ടും" (സുഭാ. 19/17). സറേഫാത്തിലെ വിധവ, ദാഹിച്ചു വിശന്നുവന്ന പ്രവാചകനോട് കരുണ കാണിച്ചപ്പോൾ, ജീവിക്കുവാനുള്ള വക തുടർന്നും ലഭിച്ചതുമാത്രമല്ല, അവളുടെ മകൻ പിന്നീട് മരിച്ചപ്പോൾ ദൈവശക്തിയാൽ ആ ബാലന് ഏലിയാ ജീവൻ വീണ്ടുകൊടുത്തു.

ദൈവത്തിന്റെ അനുപമ കരുണ പെയ്തിറങ്ങുന്നത് പല വ്യക്തികളിൽ കൂടിയാണ്. കരുണയുടെ ഉറവിടം ദൈവമാണ്. ഈ ഉറവിടത്തിൽ നിന്നുള്ള കരുണപ്രവാഹം അനസ്യൂതം ഒഴിവാക്കേണ്ടത് നാം ഓരോരുത്തരിൽ കൂടിയാണ്. സ്വാർത്ഥതയും വിദ്വേഷവും അസഹിഷ്ണതയും വർദ്ധിക്കുന്നിടത്തു കരുണയുടെ പ്രവാഹം നിലച്ചുപോകുന്നു. കേരളത്തിൽ സമ്പന്നർ ധാരാളമുണ്ട്. ലക്ഷപ്രഭുക്കൾ ക്രിസ്ത്യാനികളിൽ ഉണ്ട്. ഇവർ കരുണയുടെ ചാനലുകളായി തിർന്നാൽ, നമ്മുടെ ഇടയിൽ സാമ്പത്തിക പരാധീനതമൂലം വിവാഹജീവിതത്തിൽ പ്രവേശിക്കുവാൻ വഴിമുട്ടിനിൽക്കുന്ന യുവതികൾ കാണുമോ? കയറികിടക്കുവാൻ സ്വന്തമായി ഒരു കൂര ഇല്ലാത്ത എത്രയോ മേഖലകൾ! ധൂർത്തും ആർഭാടവും വിവാഹമുൾപ്പെടെ എത്രയോ കാര്യത്തിൽ ഒഴിവാക്കി സഹോദരങ്ങളെ അവരുടെ ഇല്ലായ്മയിൽ സഹായിക്കുവാനുള്ള ഹൃദയവിശാലതയിലേക്ക് വളരേണ്ടിയിരിക്കുന്നു. സറേഫാത്തിലെ പാവപ്പെട്ട വിധവ ഒരു വിജാതീയ സ്ത്രീ ആയിരുന്നു. ഈ വിജാതീയ വനിത ചെയ്ത പ്രവർത്തി ദൈവീകകരുണയുടെ ഉദാത്ത മാതൃകയായി നിലകൊള്ളുന്നു.



കുടുംബസദസ്

# സ്മാർട്ട് പാരന്റിംഗ് മാതാപിതാക്കളും കുട്ടികളും തമ്മിലുള്ള ആശയവിനിമയം:

**ഡോ. ഡെയ്സൻ പാണേങ്ങാടൻ**
അസി. പ്രൊഫസർ, സെന്റ് തോമസ് കോളേജ്, തൃശ്ശൂർ

ആശയവിനിമയരംഗത്തെ നൂതന സാങ്കേതിക വിദ്യകൾ ലോകത്തെ കീഴ്മേൽ മറിയ്ക്കുന്ന ഒരു കാലഘട്ടത്തിലൂടെയാണ് നാം കടന്നുപോകുന്നത്. 3 ജിയും 4 ജിയും അരങ്ങു തകർക്കുകയും ഫേസ്ബുക്കും വാട്ട്സ് ആപ്പും ഇൻസ്റ്റഗ്രാമുമൊക്കെ മനുഷ്യനെ വില യിരുത്തുന്നതിനുള്ള ഒരു സുപ്രധാന മാനമായത് ഈ കാലഘട്ടത്തിന്റെ സവിശേഷതയാണ്. മേൽ സൂചിപ്പിച്ച സോഷ്യൽ മീഡിയായിൽ വിരാജിക്കുന്നവർ പുതിയ തലമുറയിലെ ''ന്യൂജെൻ'' കാരും മറ്റുള്ളവർ പഴയ തലമുറയിലെ "കൺട്രി ഫെല്ലോസ്" ഉം ആയി തരംതിരിക്കപ്പെടുന്ന ധ്രുവീകരണത്തിന്റെ കാലഘട്ടം. സാധാരണക്കാരായ മനുഷ്യൻ - സാമൂഹ്യജീവികളായ വ്യക്തികൾ - മനുഷ്യത്വമുള്ളവർ തുടങ്ങിയ വിശേഷണങ്ങൾക്കപ്പുറത്ത്, സാമൂഹ്യ മാധ്യമങ്ങളിലൂടെയും നവ മാധ്യമങ്ങളിലൂടെയും നമ്മുടെ വ്യക്തിത്വം നാം പുന:സൃഷ്ടിക്കുമ്പോൾ നമുക്ക് നഷ്ടപ്പെടുന്നത് നമ്മുടെ തനിമയും സംസ്കാരവും ആണെന്നത് നിഷേധിക്കാനാകില്ല.



**ഇന്റർനെറ്റും സാമൂഹ്യമാധ്യമങ്ങളും:-**

സ്മാർട്ട് ഫോണുകളും 3 ജി കണക്ടിവിറ്റിയും ജനകീയമായതോടു കൂടി ഇന്റർനെറ്റ് സൗകര്യങ്ങൾ സാധാരണക്കാരന്റെ കൈപ്പിടിയിലൊതുങ്ങി. ടെലികോം റഗുലേറ്ററി അതോറിറ്റി ഓഫ് ഇന്ത്യയുടെ കണക്കനുസരിച്ച് (TRAI) ഇന്ത്യയിലാകമാനം ഉപയോഗിക്കപ്പെടുന്ന മൊബൈൽ ഫോൺ കണക്ഷനുകളുടെ എണ്ണം ഏതാണ്ട് 120 കോടിയാണ്. ഒരു മൊബൈൽ ഫോൺ കണക്ഷനെടുക്കുന്നതിന് അടിസ്ഥാനപരമായി വേണ്ടത് ഒരു ഐ.ഡി. പ്രൂഫാണ്. നേരത്തെ പറഞ്ഞ മൊബൈൽ ഫോൺ കണക്ഷന്റെ എണ്ണത്തോട് ചേർത്ത് വായിക്കേണ്ട, ഇന്ത്യയിലെ വോട്ടർമാരുടെ (ഐ.ഡി. പ്രൂഫുള്ളവർ) എണ്ണം കേവലം 81 കോടിയാണ്. കണക്കുകൾ ഇങ്ങിനെയായിരിക്കെ, സ്റ്റാറ്റിസ്റ്റിക്സ് പ്രകാരം ഇന്ത്യയിലെ ഒരാൾ ഉപയോഗിക്കുന്ന മൊബൈൽ ഫോൺ കണക്ഷന്റെ എണ്ണം 1.5 എന്ന അക്കത്തിലേയ്ക്ക് നമ്മെ കൊണ്ടു ചെന്നെത്തിക്കുന്നു. ഇതിൽ തന്നെ 70% ലധികം പേർ സ്മാർട്ട് ഫോണുകളുപയോഗിക്കുന്നുവെന്നത്, കേവലം ഒരു ഫോൺ ഉപയോക്താവ് എന്നതിനപ്പുറത്തേയ്ക്ക് അവയുടെ അനന്ത സാധ്യതകളെ ആശ്ലേഷിക്കുന്ന ഒരു സമൂഹത്തിന്റെ പിറവിയെ ഈ കണക്കുകൾ എടുത്തു കാണിയ്ക്കുന്നു.

ഇരുപത് വർഷം മുൻപുവരെ ദൂരദർശന്റേയും ആകാശവാണിയേയും ചുറ്റിപ്പറ്റിയുള്ള സാധ്യതകളെ ചിന്തിച്ചിരുന്ന മലയാളി സമൂഹം മുപ്പതിലധികം വരുന്ന മലയാളം ചാനലുകളെ അക്ഷരാർത്ഥത്തിൽ വരിച്ചതും തങ്ങളുടെ നിത്യോപയോഗ വസ്തുവാക്കിയതും കഴിഞ്ഞ പതിറ്റാണ്ടിലാണ്. വാർത്താ ചാനലുകളായും വിനോദ മാധ്യമങ്ങളായും അവ നമ്മുടെ മനസ്സിനു ചുറ്റും വട്ടമിട്ടു പറക്കാനാരംഭിച്ചതോടെ അക്ഷരാർത്ഥത്തിൽ മലയാളി മൗനിയും മലയാളിയുടെ കുടുംബസദസ്സുകൾ ടാബ്ലോകളുമായി മാറി. ഗൂഗിളില്ലാതെ ജീവിയ്ക്കാനും വാട്ട്സ് ആപ്പില്ലാതെ ഉറങ്ങാനും ഫേസ്ബു

ക്കില്ലാതെ ദൈനംദിന പ്രവർത്തനങ്ങളിൽ പോലും വ്യാപരിക്കാനും സാധിക്കാത്ത ഒരു തലമുറ നമ്മുടെ സമൂഹത്തിൽ രൂപപ്പെടുന്നുവെന്നത്, ആശയവിനിമയത്തിന്റെ മാനുഷിക മൂല്യങ്ങളെ കാറ്റിൽപറത്തിയാണെന്നത് ഇന്നിന്റെ ഒരു നൊമ്പരമായി നിലകൊള്ളുന്നു.

**സാംസ്കാരികമാറ്റം:-**

മലയാളി കുടുംബങ്ങളിൽ അച്ഛനും അമ്മയും മക്കളും ഒരുമിച്ചിരിക്കുകയും പരസ്പരം സംവദിക്കുകയും ചെയ്തിരുന്ന അടിസ്ഥാന വേദി, വൈകുന്നേരങ്ങളിലെ നമ്മുടെ ഭക്ഷണസമയമായിരുന്നു. ഇന്നത്തെ വൈകുന്നേരങ്ങളും അവയിലെ ആശയവിനിമയത്തേയും മാധ്യമാതിപ്രസരം ആഴത്തിൽ പിടികൂടിയിരിക്കുന്നു. വൈകുന്നേരങ്ങളിലെ ഭക്ഷണം കഴിക്കലുകൾ, യാന്ത്രികമായ ആശയവിനോദോപാദികൾക്കു മുൻപിലായി. അടുക്കളയിൽ പാകം ചെയ്ത ഭക്ഷണപദാർത്ഥങ്ങൾ, ബുഫേ മോഡലിൽ പ്ലേറ്റുകളിലെടുത്ത് ടി.വി. റൂമിൽ പോയിരുന്ന് കോമഡി സ്റ്റാറും സെൽ മി ദ ആൻസറും, സിനിമകളും നാം കണ്ടു തുടങ്ങിയപ്പോൾ പുതിയ തലമുറ ഇതോടൊപ്പം തന്നെ സാമൂഹ്യമാധ്യമങ്ങളിൽ കൂടി സജീവമായി. പരസ്പരം സംസാരിക്കാനും സാന്ത്വനമേകാനും ആശ്ലേഷിക്കാനും പറ്റാത്തത്ര അകലങ്ങളിലേയ്ക്ക് മാതാപിതാക്കളും മക്കളും നീങ്ങി. അവിടെ സ്കൂൾ കുട്ടിയുടെ (ബാല്യത്തിന്റെ) രോദനവും കൗമാരക്കാരന്റെ ശങ്കകളും വാർദ്ധക്യത്തിന്റെ സംരക്ഷണവും നഷ്ടപ്പെട്ടു. ഈ ഒറ്റപ്പെടലുകൾ പുതിയ തലമുറയിലെ കുട്ടികളെ വിവാദത്തിലേയ്ക്കും ആത്മഹത്യയിലേയ്ക്കും എത്തിക്കുന്നുവെന്നതിന് ദൈനംദിന പത്രങ്ങൾ സാക്ഷി. ആശയവിനിമയ ഉപകരണങ്ങളുടെ അനുസ്യൂതമായ വളർച്ച, ആശയവിനിയമത്തെ ആനുപാതികമായി സാധൂകരിക്കണമെങ്കിലും, നിർഭാഗ്യവശാൽ വിപരീതാനുപാതത്തിലാണ്.

ഇതിന്റെ അനുരണനങ്ങൾ കേരളസമൂഹത്തിൽ വരുത്തിയ മാറ്റങ്ങൾ പഠനവിധേയമാക്കേണ്ടതാണ്. സാക്ഷരതയുടെയും പ്രകൃതിഭംഗിയുടേയും കുടുംബബന്ധങ്ങളുടെ പവിത്രതയിലും മുൻപന്തിയിലുള്ള കേരളം ആത്മഹത്യയുടെ കാര്യത്തിൽ ഇന്ത്യയിൽ തന്നെ ഒന്നാം സ്ഥാനത്താണ്. ആളോഹരി മദ്യ ഉപയോഗത്തിന്റെ കാര്യത്തിലും സ്ത്രീകൾക്കും കുട്ടികൾക്കും നേരെ നടക്കുന്ന കുറ്റകൃത്യങ്ങളുടെ കാര്യത്തിലും നമ്മൾ ഒട്ടും പുറകിലല്ല. ഒറ്റപ്പെടലിന്റെ സംസ്കാരം നമ്മുടെ കുട്ടികളെ ചെന്നെത്തിച്ചത് പോണോഗ്രഫിയിലേയ്ക്കാണ്. അശ്ലീലസാഹിത്യം ഗൂഗിളിൽ തിരയുന്ന വിദ്യാർത്ഥികളുടേയും യുവാക്കളുടേയും എണ്ണം ഇന്ത്യയിൽ വർദ്ധിക്കുന്നതായി ഗൂഗിളിന്റെ തന്നെ റിപ്പോർട്ടുകളുണ്ട്. കഞ്ചാവും മയക്കുമരുന്നും മദ്യവുമൊക്കെ ഇന്നത്തെ വിദ്യാർത്ഥി സമൂഹത്തിന്റെ പ്രതീകമായി തുടങ്ങി.

**അനിവാര്യമായ മാറ്റങ്ങൾ:-**

ഇവിടെ ഉടലെടുക്കേണ്ടത് പുതിയൊരു സംസ്കാരമാണ്. കാലഘട്ടത്തിന്റെ സാംസ്കാരികാനുരൂപണത്തിനപ്പുറത്തേയ്ക്ക് അടിസ്ഥാന മൂല്യങ്ങളിലൂന്നിയ സാംസ്കാരികാനുരൂപണം നമ്മുടെ ദിനചര്യയാകേണ്ടിയിരിക്കുന്നു. ഒരുമിച്ചിരിക്കാനും പങ്കുവെയ്ക്കാനും മാതാപിതാക്കളും കുട്ടികളും സമയം കണ്ടെത്തേണ്ടിയിരിക്കുന്നു. അങ്ങനെ തനിക്കു താങ്ങായും തണലായും തന്റെ മാതാപിതാക്കളും തന്റെ കുടുംബവും ഉണ്ടെന്ന ചിന്ത നമ്മുടെ കുട്ടികളിൽ ഉടലെടുക്കുകയും ഇതിന്റെ പ്രായോഗികത സാധൂകരിക്കപ്പെടുകയും ചെയ്യണം. അവരുടെ പഠന കാര്യങ്ങളിൽ മാത്രം കാണിക്കുന്ന വ്യഗ്രതയ്ക്കപ്പുറത്ത് അവരുടെ പ്രശ്നങ്ങളറിയാനും അവർക്കു സാന്ത്വനമേകാനും മാതാപിതാക്കൾക്കു കഴിയണം. പഠനത്തോടും അക്കാദമിക നിലവാരത്തോടുമൊപ്പം അവരെ മാതാപിതാക്കളോടും കുടുംബത്തോടും ചേർത്തുനിർത്താൻ മാതാപിതാക്കൾ ഉത്സുകരാകണം. അങ്ങനെ ഒറ്റപ്പെടലിന്റേയും ധ്രുവീകരണത്തിന്റേയും ലോകത്തുനിന്ന് മക്കളെ നമുക്ക് തിരികെ വിളിയ്ക്കാം. അവരെ കേൾക്കാനും സാധ്യമായ രീതിയിൽ ഗൗനിയ്ക്കാൻ നമുക്കു സമയം കണ്ടെത്താം. അങ്ങനെ പരസ്പരം അറിയാനും മനസ്സിലാക്കാനും സാധിതമാകുന്ന നന്മയുടെ കുടുംബാന്തരീക്ഷം നമുക്കു സമൂഹത്തിൽ വളർത്തിയെടുക്കാം.

## ഉപകാരസ്മരണ




**ഒരു വിശ്വാസി**






# വൃദ്ധസദനത്തിലെ ഓർമ്മക്കുറിപ്പുകൾ

**രഞ്ചൻ ജോർജ്ജ്**
തുവയൂർ

അമ്മയെന്ന ആ വലിയ സത്യം ഞാൻ ഓർക്കുകയാണ്. എനിക്കായി വേദനകൾ സഹിച്ചവൾ. ഓരോ കുഞ്ഞും അമ്മയുടെ ഉദരത്തിൽ ജീവന്റെ തുടിപ്പാകുന്ന നിമിഷം മുതൽ അമ്മയെന്ന ആ സർവ്വാംഗപരിത്യാഗി അനിഭവിക്കേണ്ടിവരുന്ന യാതനകൾ, വിലമതിക്കാനാകാത്ത സഹനങ്ങൾ അത് ആ കുഞ്ഞിന്റെ ഉത്ഭവം മുതൽ തന്നെ വലിയ സ്വപ്നങ്ങൾ കാണുവാനും താൻ ഉദരത്തിൽ ചുമക്കുന്ന കുഞ്ഞിനേപ്പറ്റി ചിന്തിച്ചും സത്യം" അതിനേക്കുറിച്ച് ചിന്തിച്ച് ആ കുഞ്ഞിനായി വളർച്ചയുടെ ഓരോ ഘട്ടവും വാകാരവായ്പ്പോടെ ചിന്തിച്ചുറച്ച്, അതിന്റെ ശൈശവവും, യൗവനവും, ഭാസുരഭാവിയുമൊക്കെ സ്വപ്നം കണ്ട് അങ്ങനെ ഒൻപത്-പത്ത് മാസങ്ങൾ തള്ളിനീക്കുന്നു. അവസാനം സ്ത്രീത്വത്തിന്റെ പൂർണത സഫലമാകുമ്പോൾ, തന്റെ ഉദരഫലം ഈ ലോകത്തിന്റെ പ്രകാശം കണ്ടുതുടങ്ങുമ്പോൾ മുതൽ മാതാപിതാക്കൾ വീണ്ടും തന്റെ ചിന്താമണ്ഡല



അതിന്റെ സുരക്ഷിത പദ്ധതിക്കായി വലിയ-വലിയ കാര്യങ്ങൾ വിഭാവനം ചെയ്തും ഓരോ ദിവസവും തള്ളിനീക്കുന്നു. ഉദരത്തിൽ അനുഭവപ്പെടുന്ന ഓരോ തുടിപ്പിനേയും നിശബ്ദമായി പലവട്ടം ശ്രദ്ധിക്കുകയും തന്റെ ഉദരത്തിൽ "ദൈവത്തിന്റെ ദാനമാകുന്ന ആ പ്രപഞ്ച ത്തിന്റെ പരമസീമയോളം ചെന്ന് ആലോചിച്ച് ഉറപ്പിക്കും. തങ്ങളുടെ കുഞ്ഞിന് ഈ ലോകത്തിൽ ഒരു കുറവും ഒരു സാഹചര്യത്തിലും ഉണ്ടാകാതിരിക്കുവാൻ രണ്ടാമതൊരു കുഞ്ഞ് നമുക്ക് വേണ്ടയെന്ന്, തുടർന്ന് പദ്ധതികളുടെ പെരുമഴക്കാലമാണ് കുഞ്ഞ് ജനിച്ച ഉടൻതന്നെ

ഇരുപത്തിയഞ്ചാം വയസ്സിൽ പിൻവലിക്കാവുന്ന ഫിക്സഡ് ഡെപ്പോസിറ്റ്, ഒന്നാം പിറന്നാൾ ദിനത്തിൽ പ്രതിമാസസേവിംഗ്സിന് തുടക്കം, രണ്ടാം പിറന്നാളിന് എൽ.ഐ.സി., മൂന്നാം പിറന്നാളിൽ പെൻഷൻ സ്കീം, നാലാം പിറന്നാളിൽ മുന്തിയ സ്കൂളിൽ എത്ര ഡൊണേഷൻ കൊടുത്തും നഴ്സറി അഡ്മിഷൻ. അങ്ങനെ മകന്റെമകളുടെ ഭാവി സുരക്ഷിതമാക്കുവാൻ വേണ്ടിയുള്ള പരക്കം പാച്ചിൽ തന്നെ. ക്ലാസ് പത്ത് കഴിഞ്ഞാൽ പിന്നെ പന്ത്രണ്ട് അതുകഴിഞ്ഞാൽ പിന്നെയാണ് പുകില്. പിന്നെ എന്ത് എന്നതാണ് ഏവരെയും അലട്ടുന്ന ഏറ്റവും വലിയ പ്രശ്നം. കണ്ടവരോടും, കേട്ടറിഞ്ഞവരോടുമൊക്കെ അന്വേഷണമായി. 'എന്തിന് വിടണം', 'ഏതിന് വിടണം' അവസാനം പാലാഴിമഥനം പോലെ ഒരു തീരുമാനം ഉരുത്തിരിയും. ശാസ്ത്രജ്ഞൻ/ഐ.എ.എസ്/ഡോക്ടർ/പൈലറ്റ്/എഞ്ചിനീയർ, എന്തായാലും പഠിപ്പിച്ച്, തല്ലി പഴുപ്പിച്ച് ബിരുദം നേടി ജോലി ഉണ്ടാക്കിയാൽ പിന്നെയും പൊല്ലാപ്പ്. അവന്/അവൾക്ക് ജീവിത പങ്കാളിയെ കണ്ടെത്തലാണ് ഇതിലും എളുപ്പം ഹിമാലയപ്രവേശനം തന്നെയാണ്. വധുവിനോ/വരനോ സൗന്ദര്യം, കളർ മൂക്കിന്റെ വളവ്, ചിരിക്കുമ്പോഴുള്ള ലക്ഷണകുറവ്, ബഹുമാനക്കുറവ്, അഹങ്കാരക്കൂടുതൽ, ധനശേഷി, വിദ്യാഭ്യാസം, കുടുംബപാരമ്പര്യം, ചാർച്ചക്കാരുടെ പാരമ്പ്യം എല്ലാംകൂടി ഒത്ത ഒരെണ്ണത്തിനെ അവസാനം കണ്ടെത്തി അവരെ കൂട്ടാളികളാക്കി ജീവിക്കുവാൻ വിട്ടുകൊടുത്ത് നെടുവീർപ്പിടുന്ന അച്ചനമ്മമാർ ദീർഘ നിശ്വാസം വലിച്ച്, ആത്മഗതം ചെയ്ത് സ്വസ്ഥമായി തന്റെ കിടക്കയിൽ 'ആദ്യ' മായൊന്ന് വിശ്രമിക്കും.

കാലം കടന്നുപോകവെ മക്കൾക്ക് ബാധ്യതയായി തീർന്ന ഇവരെ (അച്ഛനമ്മമാരെ) ഒഴിവാക്കുവാൻ അത്യാധുനിക മാർഗ്ഗങ്ങൾ അന്വേഷിച്ച് തുടങ്ങുന്ന മക്കൾ അവരുടെ ജീവിത സാഹചര്യങ്ങളെ കൂട്ടുപിടിച്ച് മാതാപിതാക്കളെ വൃദ്ധസദനത്തിൽ കൊണ്ടുക്കുന്നത് ഇന്ന് സർവ്വസാധാരണമായി നാം കണ്ടുവരുന്നതാണല്ലോ.

അവസാനം മക്കളോടുള്ള അതിയായ സ്നേഹം മൂലം അവരുടെ ജീവിതത്തിൽ 'കരടായി' തങ്ങൾ മാറാതിരിക്കുവാൻ ചെറുപ്പം മുതൽ വളർന്ന, കുടുംബ ജീവിതം നയിച്ച, തന്റെ ഓർമ്മകൾ സദാ വിഹരിക്കുന്ന, സൗഹൃദങ്ങളുടെ മേച്ചിൽപ്പുറമായ, സുഹൃത്തുക്കളുടെ സംഗമസ്ഥാനമായ, ഏറെ പ്രതീക്ഷയോടെ പടുത്തുയർത്തിയ വീടും, നാടും എല്ലാം ഉപേക്ഷിച്ച് നിറകണ്ണുകളാൽ അവരോടൊക്കെ യാത്രാമൊഴുയും ചൊല്ലി, ഇതുവരെ കണ്ടിട്ടില്ലാത്ത പരിചയപ്പെട്ടിട്ടില്ലാത്ത, ഒരിക്കലും സ്വപ്നത്തിൽ പോലും കടന്നുവന്നിട്ടില്ലാത്തതുമായ സ്വന്തവും എല്ലാ പ്രതീക്ഷകളുടെയും ഉത്തുംഗസ്ഥാനവുമായ മക്കളാൽ ലഭ്യമായ വാഗ്ദത്ത ഭൂമിയിലേക്ക് കടന്നുപോകുമ്പോൾ എന്റെ നാടേ, നാട്ടാരേ, സ്വപ്നങ്ങളെ എന്നന്നേക്കുമായി ഞാൻ നിങ്ങളോട് വിടചൊല്ലുകയാണ് എന്ന് മനതാരിൽ അലമുറയിട്ട് തന്റെ കണ്ണുകളുടെ ദൃഷ്ടിപഥത്തിൽ നിന്ന് മറയുംവരെ ആ കാഴ്ച ഇമവെട്ടാതെ നോക്കി അവസാനം നെടുവീർപ്പിട്ട് കഴിഞ്ഞ് ഒരു കാര്യം മറന്നല്ലോ യാത്രയയപ്പിനായി കൂടിയവരോട് പറയുവാൻ വിട്ടുപോയ ആ സത്യം. ഇന്ന്ങ്ങളെ യാത്രയാക്കുന്ന നിങ്ങളും നാളെ മറ്റേതെങ്കിലും വാഗ്ദത്ത കവചത്തിന്റെ തണലിലാകേണ്ടവരാണെന്ന ആ വലിയ സത്യം.

ആ യാത്രയുടെ അവസാനത്തിൽ പുതിയ കൂട്ടുകാരെ കിട്ടി എല്ലാവരും വൃദ്ധരായതിനാൽ വളരെ പെട്ടെന്ന് ഇണങ്ങുവാൻ കഴിഞ്ഞു ഓരോരുത്തരുടെയും കഥകൾ കേട്ട്, കേട്ട് നാളുകൾ കടന്നുപോയത് അറിഞ്ഞതേയില്ല. ചിലർക്ക് ഒന്നിനും ഒരു കുറവും ഇല്ല, കൃത്യമായി ചെലവിനുള്ള പണവും-പിറന്നാളിനും മറ്റ് ആഘോഷദിവസങ്ങളിലും സമ്മാനങ്ങളും, സന്ദേശങ്ങളും എത്താറുണ്ട്. മറ്റു ചിലരെ കാണുവാൻ മക്കളും, ബന്ധുക്കളും വന്നുപോകുന്നു. പോകുംമുമ്പ് മക്കളുടെ പരിദേവനവും, എന്തിനെന്നോ? ഇവിടെ ഇങ്ങനെ അവസാന നാളുകളിൽ ആക്കേണ്ടിവന്നതിൽ. മക്കൾ മടങ്ങുമ്പോൾ അറിയാതെ തങ്ങളുടെ കണ്ണുകളിൽ വലയം ചെയ്ത ഈറൻമായ്ക്കുവാനുള്ള തന്ത്രപ്പാടും എന്നാൽ ആരും പിന്നീടൊരിക്കലും കണാൻ വരാത്തവരും, ആരെങ്കിലും പ്രത്യേകിങ്ങ് മക്കൾ കാണുവാൻ വന്നാൽ കാണേണ്ടെന്ന് ശഠിക്കുന്നവരും ഇതൊന്നും ഗൗനിക്കാതെ എല്ലാം മറന്ന് കളിച്ച്-ചിരിച്ച് നടക്കുന്നവരുമായ ഒട്ടനവധിപേർ അങ്ങനെ, അങ്ങനെ എന്തെല്ലാം കാഴ്ചകൾ.

പണ്ടാരോ പറഞ്ഞ ഒരുകഥയാണ് ഇപ്പോൾ ഓർമ്മയിൽ വരുന്നത്. ഒരു രാജ്യത്ത് വൃദ്ധരായ മാതാപിതാക്കളെ പ്രായം പരിധിവിടുമ്പോൾ ആ രാജ്യത്തെ ആചാരപ്രകാരം ആഘോഷമായി രാജ്യാതിർത്തിയിലെ വലിയ മതിലിൽ കൊണ്ടുചെന്ന് ഇരുത്തി. കടമ പൂർത്തിയാക്കി മടങ്ങുന്ന മക്കൾ. ഒരുദിവസം ആഘോഷപൂർവ്വം അച്ഛനെ പല്ലക്കിലിരുത്തി മക്കൾ ചുമന്ന് കൊണ്ടുപോകുമ്പോൾ ആ അച്ഛന്റെ കണ്ണിൽ നിന്നും അടർന്നുവീട ചുടുകണ്ണീരാൽ മകൻ നനയപ്പെടുമ്പോൾ അവൻ ചോദിച്ചു. അച്ഛാ ഇങ്ങനെയുള്ള ഈ ആചാരം അനുഷ്ഠിക്കുന്നതിൽ അച്ഛന് പ്രയാസമുണ്ടോ എന്ന്. ഇല്ല മക്കളേ പിന്നെ ഞാൻ കരഞ്ഞത് നിങ്ങളെപ്പറ്റിയോർത്തിട്ടാണ് കുറച്ചു നാൾ കഴിയുമ്പോൾ ഇങ്ങനെ നിങ്ങളേയും ഉപേക്ഷിക്കുന്നത് ഓർത്തപ്പോൾ സങ്കടത്താൽ കരഞ്ഞുപോയതാണ്.

ഞാൻ ഓർക്കുകയാണ് എനിക്ക് വന്ന ഈ അവസ്ഥ എങ്ങനെ ഉണ്ടാതാണ് ആരുടെ ശാപമാണ്. സ്നേഹം പകുത്ത് പോകാതിരിക്കുവാൻ വേണ്ടി ജനിച്ചിട്ടും, പിറക്കാതെ പോയ കുഞ്ഞിന്റെയോ, ജനിക്കുവാൻ കൊതിച്ച കുഞ്ഞിന്റെയോ, അതോ ഞാൻ മറന്ന എന്റെ മാതാപിതാക്കളുടെയോ, കണ്ടിട്ടും കാണാതെപോയ വഴിയരികിലെ പതിതന്റെയോ, ഞാൻ അവഗണിച്ച എന്റെ സമൂഹത്തിന്റെയോ, അർഹിക്കുന്ന അവകാശിയുടെയോ,.... എന്തായിരുന്നാലും മറ്റുള്ളവർക്കും ഈ അവസ്ഥ ഉണ്ടാകാതിരിക്കുവാൻ ഞാനിതൊന്ന് കുറിക്കട്ടെ.

കിഡ്സ്‌വേൾഡ്



# സഹനം: കഥയും കാര്യവും

**ഉണ്ണി അമ്മയമ്പലം**

ഒരു ചെറിയ സംഭവം പറയുകയാ
സ്ഥലത്ത് ഗ്രീക്ക് ഓർത്തഡോക്സ് സഭ
ജീവിച്ചിരുന്നു. രോഗിയായിരുന്നു അദ്ദേഹം.
രോഗം പിടിപെട്ട് കിടക്കയിൽത്തന്നെ കഴി
ങ്ങൾക്കും അദ്ദേഹം മറ്റുള്ളവരെ ആശ്രയി
ഭാരം തന്നെയായിരുന്നു ആ സന്യാസി

ഈ ജീവിതം കൊണ്ടെന്തു പ്രയോ
ന്താണ്? എന്തുകൊണ്ടാണ് ഡോക്ടർമാർ
ക്കാത്തത്? അദ്ദേഹത്തെ കണ്ടിട്ടുള്ളവർ




ണ്. റഷ്യയിലെ ഒപ്റ്റിനാ എന്ന
യിലെ ശ്രേഷ്ഠനായ ഒരു സന്യാസി
ഒരുപാടുകാലം, അതിദാരുണമായ
ഞ്ഞുകൂടിയിരുന്നു. എല്ലാക്കാര്യ
ച്ചു. വാസ്തവത്തിൽ, മറ്റുള്ളവർക്ക് ഒരു
യുടെ ജീവിതം.

ജനം? ഈ സഹനത്തിന്റെ ഉദ്ദേശ്യമെ
ഇദ്ദേഹത്തിന്റെ ജീവിതം അവസാനിപ്പി
ഒരുപക്ഷേ ഇങ്ങനെ പറഞ്ഞിരിക്കണം.

പക്ഷേ, ആ സന്യാസിയാണെങ്കിലോ. അദ്ദേഹം എന്താണു ചെയ്തത്? ഭയങ്കരമായ വേദന ഹൃദയാഹ്ലാദത്തോടെയും സൗമ്യതയോടെയും സഹിച്ചു. ഈ സഹനം മറ്റു സന്യാസിമാരെ അദ്ഭുതപ്പെടുത്തി. അവർക്ക് ഉണർവ്വും ഉന്മേഷവും നൽകാൻ ഈ സഹനം കാരണമായിത്തീർന്നു. ഈ വിവരം മനസ്സിലാക്കിയ റഷ്യയിലെ ജനങ്ങൾ തീർത്ഥയാത്രയായി വന്ന് ആ സന്യാസിയെ കാണുകയും അനുഗ്രഹം വാങ്ങുകയും ചെയ്തു. നിസ്സഹായനായ ആ രോഗി, തന്റെ രോഗത്തെക്കുറിച്ച് ഒരക്ഷരം പോലും പിറുപിറുക്കാതെ തന്നെ സന്ദർശിച്ച എല്ലാ വ്യക്തികൾക്കും ജീവിതത്തിലെ ബുദ്ധിമുട്ടുകൾ സന്തോഷപൂർവ്വം സഹിക്കുന്നതിനുവേണ്ട ശക്തിയും, ആത്മീയ ചൈതന്യവും പകർന്നുകൊടുത്തു.

കഥയിലെ സന്യാസിയുടെ സഹനം കൂട്ടുകാർ മറക്കില്ലെന്നു തോന്നുന്നു. എന്നാൽ ആ സന്യാസിയെ സഹിക്കാൻ പ്രേരിപ്പിച്ചത് എന്തായിരുന്നു എന്ന് ആരെങ്കിലും സംശയിച്ചേക്കാം. അടുത്ത് ഒരു നല്ല ചങ്ങാതിപോലും കൂട്ടിനുണ്ടായിരുന്നില്ല. എന്നിട്ടും സന്തോഷപൂർവ്വം ഇത്രയൊക്കെ സഹിക്കുകയോ? അതിനുള്ള ശക്തി എവിടുന്നു കിട്ടി? തിരുവചനം തന്നെയാണ് യഥാർത്ഥ ശക്തി. വിശുദ്ധ വേദപുസ്തകത്തിൽ സഹനവുമായി ബന്ധപ്പെട്ട തിരുവചനങ്ങൾ ഒരുപാടുണ്ട്. അവയിൽ ചിലത് നമ്മൾ പരിചയപ്പെടുമ്പോൾ സഹിക്കാനുള്ള ശക്തിയും തീക്ഷ്ണതയും നമുക്കും ലഭിക്കും.

"യേശു ശിഷ്യന്മാരോട് അരുളിച്ചെയ്തു: ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ. സ്വന്തം ജീവൻ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നവൻ അതു നഷ്ടപ്പെടുത്തും; എന്നാൽ, ആരെങ്കിലും എനിക്കുവേണ്ടി സ്വജീവൻ നഷ്ടപ്പെടുത്തിയാൽ അവൻ അതു കണ്ടെത്തും" (മത്താ. 16:24-25).

"ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കുവിൻ, വിനാശത്തിലേക്കു നയിക്കുന്ന വാതിൽ വിസ്തൃതവും വഴി വിശാലവുമാണ്. അതിലേ കടന്നുപോകുന്നവർ വളരെയാണുതാനും. എന്നാൽ, ജീവനിലേക്കു നയിക്കുന്ന വാതിൽ ഇടുങ്ങിയതും വഴി വീതി കുറഞ്ഞതുമാണ്. അതു കണ്ടെത്തുന്നവരോ ചുരുക്കം" (മത്താ. 7:13-14).

"സ്വർണ്ണം അഗ്നിയിൽ ശുദ്ധി ചെയ്യപ്പെടുന്നു; സഹനത്തിന്റെ ചൂളയിൽ കർത്താവിനു സ്വീകാര്യരായ മനുഷ്യരും. കർത്താവിൽ ആശ്രയിക്കുക. അവിടുന്ന് നിന്നെ സഹായിക്കും" (പ്രഭാ. 2:5-6).

"പരീക്ഷകൾ ക്ഷമയോടെ സഹിക്കുന്നവൻ ഭാഗ്യവാൻ. എന്തെന്നാൽ, അവൻ പരീക്ഷകളെ അതിജീവിച്ചു കഴിയുമ്പോൾ തന്നെ സ്നേഹിക്കുന്നവർക്കു ദൈവം വാഗ്ദാനം ചെയ്തിരിക്കുന്ന ജീവന്റെ കിരീടം അവനു ലഭിക്കും" (യാക്കോ. 1:12).

"നിങ്ങൾ സമചിത്തതയോടെ ഉണർന്നിരിക്കുവിൻ. നിങ്ങളുടെ ശത്രുവായ പിശാച് അലറുന്ന സിംഹത്തെപ്പോലെ ആരെ വിഴുങ്ങണമെന്ന് അന്വേഷിച്ചു കൊണ്ടു ചുറ്റിനടക്കുന്നു. വിശ്വാസത്തിൽ ഉറച്ചു നിന്നുകൊണ്ട് അവനെ എതിർക്കുവിൻ. ലോകമെങ്ങുമുള്ള നിങ്ങളുടെ സഹോദരരിൽ നിന്ന് ഇതേ സഹനം തന്നെ ആവശ്യപ്പെട്ടിരിക്കുന്നെന്ന് അറിയുകയും ചെയ്യുവിൻ" (1 പത്രോ. 5:8-9).

ഇനി താഴെ പറയുന്ന ബൈബിൾ ഭാഗങ്ങൾ കൂടി വായിച്ച് സഹനത്തിന്റെ ദൈവിക ലക്ഷ്യം മനസ്സിലാക്കുക.

1. ജോബിന്റെ വ്യക്തിത്വം (ജോബ്. 1:1-5).
2. ജോബിന്റെ വേദനകൾ (സഹനം) (ജോബ്. 1:13-19; 2:1-10)
3. എവിടെ നിന്ന് ജോബിന് വേദനകൾ ലഭിച്ചു (ജോബ്. 1:12; 2:6; 23:10)
4. ജോബ് പരീക്ഷിക്കപ്പെട്ടത് എന്തുകൊണ്ട് (ജോബ്. 1:6-12, 2:1-10; 23:10)
5. സഹനത്തിന്റെ ഫലം എന്തായിരുന്നു (42:1-6)
6. ജോബ് തരുന്ന പാഠം എന്താണ്? (ജോബ്. 1:12; 2:6)

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 15-10-2016 Posting Date 15, October 2016

**Christavakahalam Monthly OCT & NOV 2016**
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com